# THE CHURCH WEEKLY

Vol. V | SUNDAY 29th JULY 1951 | PRICE 2 ANNAS PER COPY | NO. 28


## WAYS IN WHICH GOD APPROACHES US.

### CRAFTSMANSHIP

I

"I have called by name Bezaleel, the Son of Uri......and I have filled him with the spirit of God, in wisdom and in understanding, and in knowledge, and in all manner of workmanship to devise cunning works, to work in gold, and in silver and in brass, and in cutting stones for setting, and in carving of wood".

(Exodus XXXI. 1-4)

There is a strange elusive joy that comes into life at times. We may call it the satisfaction of making things or the joy of creation. It must come in very real measure to all real artists who paint pictures, make statues, design buildings, write music or poetry, or fine prose. They have to pay for it by going through hours of agonising fumblings, when things will not cease to be clouded and the spiritual something they are feeling after will not come clear. And they pay for it, too, through long hours of dogged labour, and even then are seldom satisfied. They are creators and they experience birth pangs. None the less, the joy they experience is due to the fact that they are in tune with the Creator. The inspiration that started and sustained them came from Him.

But this joy is not the exclusive privilege of those whom we call artists. It is a common experience with all true craftsmen—men like Bezaleel, who can work in wood and metal and produce well-made sound articles for common use or ornament; masons, joiners, metal workers, and so on. And though it is a fashion in some quarters to abuse machines, I think that the man who invents a clever machine and sees it working smoothly must have a very real share of this joy. He has devised a "cunning work".

Many men experience this through their hobbies. They also work in wood or metal, and find a deep delight in doing so. Many women know this pleasure as they make garments of various sorts or embroider materials. Some of them are only contented when they are thus making things, and feel they are wasting time unless they are knitting or sewing or planning fresh creations. And always achieving joy in creation means being controlled by impulses of the spirit of God. Whether they know it or not, such people are in fellowship with God and are entering in a measure into His Peace. Many men and women are restless and troubled unless in some measure they are having that kind of experience. It belongs to our true life. And yet do I not raise great problems, menacing problems, when I say these things? What about the millions who work under common modern conditions—who do not obey any creative impulse that has come to them but merely do monotonous repeat work under orders from others? What about those employed in producing shoddy articles or senseless luxuries? What about those who feel that they spend their lives creating profits for others—not for the common good, but for individuals who may mis-spend those profits? I believe that if a man cannot feel that he can keep in fellowship with God in and through his work, he will never be fully contented and will be in part a maladjusted personality.

Therefore I believe that it is an intensely important religious concern that the work of the country should be so organised and directed that all men can respect themselves while taking part in it, and can do it to the glory of God. And that they must seem to most people a very long way off. None the less I cannot join in certain wholesale denunciations of the modern industrial world. There are many things to be considered at this point. I have spoken of the joy that many people get in creation according to their own planning. But we cannot all work according to our own planning. Much production has to be team work. It takes dozens of men to finish a house, hundreds to build bridges or steam engines, and thousands to achieve a new railway or finish a huge steamship. And so on.

And though the part of the work assigned to any individual may seem uninteresting or monotonous, the "doing of your bit", in a great achievement is not an occupation unworthy of a true man. I have noticed that the riveters on Clydeside take a very real pride in the fine ships they help to build. And the same thing is true in many other connections. If I had not work on the belt in a modern motor factory, my satisfaction or dissatisfaction would depend first, on the quality of the cars being turned out and, secondly, on my relations to the other men involved in the production. Of which second point, more anon. When our miners are able to feel that they are getting fair treatment and that the mines are being well managed, it is not impossible that they should take pride in the fact that they turn out something that is very much the life-blood of the country's industry and essential for all households.

My joy in the good fires which warm my old bones is spoilt today

# ഇന്ത്യൻ മിഷ്യനറിയാത്ര

(എം. പി. പത്രോസ് റമ്പാൻ)

ടാററാനഗർ, 16-7-1951—ബീഹാറിൽ ടാററാകമ്പനിയുടെ പതിനഞ്ചു ചതുരശ്രനാഴിക വിസ്താരമുള്ള ഇരുമ്പിന്റെയും ഉരുക്കിന്റെയും യന്ത്രശാലകളാണ് ഇവിടെ പ്രധാനമായി കാണാനുള്ളതു്. സ്വർണ്ണരേഖ എന്ന നദിയിൽ നിന്നാണ് ഇവയ്ക്കു വെള്ളം ലഭിക്കുന്നതു്. 44 വർഷം മുമ്പു ഈ കമ്പനി സ്ഥാപിക്കപ്പെട്ടു. സ്ഥാപകനായ ടാററായുടെ മകനാണ് ഇതിന്റെ ഇപ്പോഴത്തെ ഡയറക്ടർ. ഇന്ത്യയിൽ പല സ്ഥലങ്ങളിലും ടാററാ കമ്പനിയുടെ ശാഖകളുണ്ടു്. ഇന്ത്യൻ മന്ത്രി ആയിരുന്ന മി. ജോൺമത്തായി ബോംബെയിൽ താമസിച്ചുകൊണ്ടു ഈ കമ്പനിയുടെ മേൽനോട്ടം വഹിക്കുന്നു. ജാംഷഡ്പൂർനഗരം ടാററായുടെ വകയാണെന്നു പറയാം. മലയാളത്തുകാരായ അനേകം ഉദ്യോഗസ്ഥന്മാരെ ഞങ്ങൾ ഇവിടെ കണ്ടു. ഈ പട്ടണത്തിലെ വിദ്യാഭ്യാസമേലധികാരി മി. കെ. എം. ഏബ്രഹാമാണ്. ഇത്ര വലിയ ഉരുക്കുകമ്പനി വേറെ ഏഷ്യായിൽ ഇല്ല. ഇന്ത്യയിൽ നാനാഭാഗങ്ങളിൽ നിന്നും ഇരുമ്പു ചേർന്ന മണ്ണും കല്ലും ഇവിടെ വന്നുചേരുന്നു. അവ ശുദ്ധീകരിച്ച് കമ്പികൾ, തകിടുകൾ, തീവണ്ടിറയിലുകൾ, കപ്പൽപ്ലേററുകൾ, ചക്രങ്ങൾ, യന്ത്രങ്ങൾ മുതലായ അനേകം സാധനങ്ങൾ ഇവിടെ നിർമ്മിക്കുന്നു. നാൽപ്പതിനായിരം ജോലിക്കാരാണു രാപകൽ ഇവിടെ മാത്രം ജോലി ചെയ്യുന്നതു്. ഉരുക്കു തീജ്വാലയാൽ വെള്ളംപോലെ തിളക്കുന്നതും സൂര്യനെപ്പോലെ ശോഭിക്കുന്ന ചുട്ടുപഴുത്ത വലിയ ഉരുക്കുതടികൾ പലകകൾ ആക്കുന്നതും മററും അതിഭയങ്കരമായ കാഴ്ചകളാണ്. ഇവിടത്തെ സെൻറു് ജോർജ്ജ് ഇംഗ്ലീഷ് പള്ളിയിൽ ഇന്നലെ ഞായറാഴ്ചയും ഇന്നു മാർത്തോമ്മാശ്ലീഹായുടെ ദുക്റാനായും നമ്മുടെ കുർബാന ഉണ്ടായിരുന്നു. ഇന്നലെ നമ്മുടെ കുർബാന കഴിഞ്ഞയുടനെ ഇവിടത്തെ ഹിന്ദിഇടവകക്കാർ അവരുടെ കുർബാനക്കായി കൂട്ടമായി പള്ളിയിലേക്കു പ്രവേശിച്ചു. ഇന്ത്യയിൽ എവിടേയും ക്രിസ്തുമതം വ്യാപിച്ചിരിക്കുന്നതിന്റെ ഒരു ദൃഷ്ടാന്തമായി ഈ കൂട്ടത്തെ കണക്കാക്കാം. വരുന്ന കൊല്ലത്തെ ഇവിടത്തെ സെന്തോമസ് ശതാബ്ദാഘോഷത്തിന്റെ പ്രതിനിധിയായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നതു മി. കെ. എം. ഏബ്രഹാമാണ്. മലങ്കരസുറിയാനി സഭയുടെ ഒരു മിഷ്യൻ ശാഖ ബംഗാളിൽ സ്ഥാപിക്കണമെന്നു വളരെക്കാലമായി ആഗ്രഹിച്ച് അപേക്ഷിച്ചുകൊണ്ടിരിക്കുന്ന മി. ഗാംഗുലിമുതൽപേരുടെ ആസ്ഥാനമായ മിഡ്നാപ്പൂരിലേക്കു ഞങ്ങൾ അടുത്ത ബുധനാഴ്ച പോകുന്നു.

## യുക്തിപ്രശ്നങ്ങൾ

8) ഭിത്തിയിൽതൂക്കിയിട്ടിരുന്ന ഒരു മനുഷ്യന്റെ ചിത്രത്തെ നോക്കികൊണ്ടു് ഒരാൾ ഇപ്രകാരം പറഞ്ഞു." സഹോദരന്മാരും, സഹോദരികളും എനിക്കില്ലെങ്കിലും ആ മനുഷ്യന്റെ അച്ഛൻ എന്റെ അപ്പന്റെ പുത്രനാകുന്നു" എന്നാൽ ആ ചിത്രത്തിൽ കാണുന്ന ആളും, പറയുന്ന ആളും തമ്മിലുള്ള ബന്ധം എന്തു്?

9) ഒരു മീററിംഗിൽ ഇരുപത്തിയഞ്ചു കോൺഗ്രസ് മെമ്പറന്മാർ ഉണ്ടായിരുന്നു. അവരിൽ അഞ്ചെണ്ണം കോൺഗ്രസ്സ്സംഘടനയിൽ നിന്നും രാജിവെക്കുവാൻ നിശ്ചയിച്ചു. ബാക്കി ആ മീററിംഗിൽ എത്ര കോൺഗ്രസ്സുകാർ ഉണ്ടു്?

## കഴിഞ്ഞലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

6) ഒരേ കുററത്തിനു ഒരാളിനെ രണ്ടുപ്രാവശ്യം ശിക്ഷിക്കുവാൻ പാടില്ല. അതുകൊണ്ടു 'ഏ, എന്ന ആളി; നെ വെറുതെ വിടണം. ഒന്നാമതായി ഏ, എന്ന ആളിനെ ശിക്ഷിക്കുന്നതിനുമുമ്പു കൊല്ലപ്പെട്ട ആളിന്റെ മൃതശരീരം തെളിവായി കാണിക്കേണ്ടതായിരുന്നു.

7). രണ്ടു പിതാക്കന്മാരും രണ്ടുപുത്രന്മാരും എന്നതു് മൂന്നുപേരുമാത്രമായിരുന്നു. ഒരാളും ടിയാന്റെ പുത്രനും, പുത്രന്റെ പുത്രനുമായിരുന്നു ഈ മൂന്നാളുകൾ.

---

by the thought that the men who face danger, dirt, and wet to make those fires possible have not had fair treatment at the hands of the nation. But I do not belive that coa-getting need remain an occupation unfit for a true man or inconsistent with his best life. And do not these thoughts apply to most of the staple occupations of the modern world? Clerk, shop-assistants, drivers of vans, railway workers, bus conductors and drivers, policemen, commercial travellers, and so on, may feel that their work is monotonous and uninteresting at times. But they are serving the public, and when the public in turn insists on fair conditions for them, then their service becomes a fit occupation for any man.

I have a painful suspicion that there are occupations in the modern world which are unfit for any son or daughter of God. I will not specify them. But if they involve dishonesty or oppression, they are an offence to God and man, and a cruel spiritual wrong is done to all who are drawn into them. During the fifty years of my ministry many a man has said to me, "It is impossible to be a Christian in my job". In other words, "I cannot offer up my daily activities as an offering to God". To abolish such jobs is the task set to all who truly love or nation—a fask which deeply concerns the Churches. The "Conversion of England" is being much spoken about today. God grant it may become a reality. But let us be clear about this—that the conversion of England does not merely mean leading all English men and women to some emotional experience, but a national movement so to re. constitute our activities and so to care for all our workers that it shall become possible for any man to be a Christian in his job. Nothing less will satisfy Christ.

(Extract from "The Secret of Inward Peace—by A. Herbert Gray)

# 91-ാം സങ്കീർത്തനം അഥവാ സൂത്താറാം സങ്കീർത്തനം

(പട്ടക്കാരൻെറ ആത്മിക ജീവിതത്തിൽ പ്രാർത്ഥനസ്സുള്ള സ്ഥാനത്തെപ്പററി ഹെൻറിബോംഫർത്തു് പ്രതിപാദിക്കുന്ന കൂട്ടത്തിൽ സങ്കീർത്തനവായനയെപ്പററി ഇപ്രകാരം പറയുന്നു.)

യഹൂദന്മാരുടെ സങ്കീർത്തനങ്ങൾ എന്തിനുപയോഗിക്കുന്നു? സഭ എന്തുകൊണ്ടു സ്വന്തം സങ്കീർത്തനങ്ങൾ രചിച്ചില്ല? ഇതിൻെറ ഉത്തരം സുവിശേഷത്തിൻെറ അടിസ്ഥാനസത്യങ്ങളിലേക്കു നമ്മെ നയിക്കുന്നു. ക്രിസ്തുവിൽ ഇസ്രയേലിൻെറ ആശ നിവൃത്തിയായി എന്നതിലേക്കു തന്നെ. പഴയ നിയമം മുഴുവനും അതിൻെറ ചരിത്രം, മതസ്ഥാപനങ്ങൾ, ആശയങ്ങൾ എന്നിവയെല്ലാം പ്രവചനപരമാണ്. സങ്കീർത്തനക്കാരുടെയും പ്രവാചകന്മാരുടെയും ആശാസൌധങ്ങൾക്കു രൂപം ലഭിക്കുന്നതു് ക്രിസ്തുവിൽ മാത്രമാണ്. സുനഗോഗുകളിലെ പ്രാർത്ഥനകൾ എന്നുള്ള നിലയിൽ അവയ്ക്കുണ്ടായിരുന്നതിനേക്കാൾ വിപുലമായ അർത്ഥപൂർണ്ണതയോടുകൂടെയാണ് സങ്കീർത്തനങ്ങൾ സഭയുടെ പ്രാർത്ഥനയായിരിക്കുന്നതു്.

രാജകീയസങ്കീർത്തനങ്ങൾ, ന്യായവിധിസങ്കീർത്തനങ്ങൾ, അചാര്യസങ്കീർത്തനങ്ങൾ, എന്നിവ അവയുടെ ശരിയായ സ്ഥാനത്തു വരുന്നതു് ക്രിസ്തീയ പ്രാർത്ഥനയിൽ അവ ക്രിസ്തുവിനോടും ക്രിസ്തുവിൽ ഉള്ള ദൈവത്തിൻെറ ഉദ്ദേശത്തോടും സംഘടിക്കപ്പെടുമ്പോൾ മാത്രമാണ്. അവ ക്രിസ്തുവിനെപ്പററിയുള്ള സങ്കീർത്തനങ്ങളാണ്. പുറപ്പാട്, പ്രവാസം, തിരിച്ചുവരവ് എന്നിവയെപ്പററിയുള്ള ചരിത്ര സങ്കീർത്തനങ്ങളും സ്തോത്രസങ്കീർത്തനങ്ങളും സഭയുടെ ഗാനങ്ങൾ എന്നു പറയാം. ചിലപ്പോൾ പ്രകൃതിസങ്കീർത്തനങ്ങൾ എന്നു വിളിക്കപ്പെടാറുള്ള മഹാകീർത്തനങ്ങളിൽ തൻെറ വചനം മുഖാന്തിരം സർവ്വത്തിൻെറ സൃഷ്ടാവും വീണ്ടെടുപ്പുകാരനുമായ ഏക ദൈവത്തിൻെറ പ്രവർത്തനങ്ങളായി സൃഷ്ടിപ്പിനെയും വീണ്ടെടുപ്പിനെയും യോജിപ്പിച്ചിരിക്കുന്നു.

പട്ടക്കാരൻ സങ്കീർത്തനങ്ങൾ ചെല്ലുന്നതു് അന്യോന്യബന്ധമില്ലാത്ത മതപരമായ ശ്രേഷ്ഠകവിതകൾ എന്ന വിധത്തിലല്ല. പിന്നെയോ ക്രിസ്തുവിൻെറയും തൻെറ രഹസ്യശരീരത്തിൻെറയും പ്രാർത്ഥനയെയാണ് പട്ടക്കാരൻ അവയിൽ ദർശിക്കുന്നതു്. ക്രിസ്തുവിനാൽ തന്നെ ശുദ്ധീകരിക്കപ്പെട്ടവയായിട്ടാണ് അവ വരുന്നതു്. എന്തെന്നാൽ ലോകത്തിൽ വച്ചു തൻെറ പ്രാർത്ഥനയായിരുന്നു അവ. പുതിയനിയമം എഴുതപ്പെട്ട കാലത്തെ പ്രാർത്ഥനാവായുമണ്ഡലത്തെ സങ്കീർത്തനങ്ങളാണ് സൃഷ്ടിച്ചതു്. സഹദേന്മാരുടെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയായിരുന്നു അവ. സ്വർഗ്ഗയാത്ര ചെയ്തുകൊണ്ടിരിക്കുന്ന ക്രിസ്ത്യാനികളുടെ ഭക്തിയെ ശതാബ്ദങ്ങളിലൂടെ അവ പോഷിപ്പിച്ചു കൊണ്ടിരിക്കുന്നു സഭയുടെ പൊതുവായ പ്രാർത്ഥനാക്രമങ്ങളിലും അതിലൊട്ടും കുറവില്ലാതെ ഓരോ വ്യക്തിയുടെയും ഹൃദയംഗമമായ രഹസ്യപ്രാർത്ഥനകളിലും അവയെ ഉൾക്കൊള്ളിച്ചിരിക്കുന്നു. സങ്കീർത്തനക്കളരിയിൽ പരിശീലിക്കുന്ന പട്ടക്കാരൻ ഒരു മഹത്തായ പിതൃസ്വത്തിലേക്കു പ്രവേശിക്കുന്നു. യേശുക്രിസ്തു തന്നെ പ്രധാന മൂലക്കല്ലായി നിബിയന്മാരുടെയും ശ്ലീഹന്മാരുടെയും അടിസ്ഥാനത്തിന്മേൽ അവൻെറ ആത്മീയ ജീവിതത്തെ സുഭദ്രമായി കെട്ടി ഉറപ്പിക്കാൻ കഴിയും.

പ്രയോഗത്തിൽ ഇതെങ്ങിനെ സാധിക്കുന്നു എന്നു ഒരു ഉദാഹരണം കൊണ്ടു കാണിക്കാം. സൂത്താറാ നമസ്കാരത്തിൽ അഭേദ്യമായി ഉപയോഗിക്കുന്ന 91-ാം മസുമൂറാ അനേകായിരം പട്ടക്കാർ നിത്യവും ചൊല്ലി മനഃപാഠമാക്കിയിരിക്കുന്ന വേദപുസ്തകത്തിലെ സുപരിചിതമായ ഒരു ഭാഗമാണ്. പ്രാരംഭത്തിൽ ഈ സങ്കീർത്തനം മരുഭൂമിയിൽ കൂടെയുള്ള യാത്രയിൽ പ്രകൃത്യാ ഉള്ളവയും പ്രകൃത്യാതീതവുമായ ആപത്തുകളിൽ നിന്നും രക്ഷനേടുന്നതിനുള്ള ഒരു രക്ഷാകവചമായിരുന്നിരിക്കാം. കൊള്ളക്കാരായ ബേദുവിൻമാർ, ദുഷ്ടമൃഗങ്ങൾ, വിഷമേറിയ സർപ്പങ്ങൾ ഇവയേക്കാൾ ഭയാനകമായി മരുഭൂമിയിൽ വാസമാക്കിയിരിക്കുന്ന ദുർഭൂതങ്ങൾ എന്നീ അപകടങ്ങളെ യാത്രക്കാരൻ അഭിമുഖീകരിക്കുന്നു. ഇതെല്ലാം പുരാണവസ്തുവിജ്ഞാനം സംബന്ധിച്ച താല്പര്യമേ നമ്മിൽ ജനിപ്പിക്കുന്നുള്ളു. എന്നാൽ പ്രാർത്ഥിക്കുന്ന സഭയ്ക്കു് അവളുടെ സ്വർഗ്ഗയാത്രയിലുള്ള എല്ലാ അപകടങ്ങളിൽ നിന്നും രക്ഷകിട്ടുന്നതിനുള്ള ഏകമാർഗ്ഗം ദൈവത്തിലും തൻെറ ക്രിസ്തുവിലുമുള്ള വിശ്വാസമാകുന്നു എന്നുള്ള ശ്രേഷ്ഠമായ ഏററുപറച്ചിലാണ് ഈ സങ്കീർത്തനം.

പ്രതിദിനമുള്ള അവളുടെ സന്ധ്യാപ്രാർത്ഥനയിൽ അക്രമിക്കപ്പെടാൻ പാടില്ലാത്ത സത്യമാകുന്ന ക്രിസ്തു എന്ന പാറയെപ്പററി അവൾ തന്നെത്താൻ അനുസ്മരിപ്പിക്കുന്നു. സങ്കീർത്തനക്കാരൻെറ ഉപമാലങ്കാരങ്ങളിൽ ക്രിസ്ത്യാനിയുടെ പരീക്ഷകളേയും അവൻെറ പക്കലുള്ള ആത്മിക ശക്തികളെയും അവൾ കാണുന്നു. തിന്മപ്പെട്ട ശക്തിയുടെ കണികളും ലൌകികത്വത്തിൻെറ മേവിപ്പിക്കുന്ന വിഷങ്ങളും ആത്മാവിൻെറ ഇരുണ്ട കോണുകളിൽ ഒളിഞ്ഞിരിക്കുന്ന ചിന്താകുലതകളും അവിടെയുണ്ടു്. സ്വർഗ്ഗസഞ്ചാരിയായ ക്രിസ്ത്യാനിയെ സൂക്ഷ്മമില്ലാത്ത അവസരങ്ങളിൽ അടിച്ചുവീഴ്ത്തുന്ന കരുതി ഇരിക്കാത്ത പരീക്ഷകളാകുന്ന പെട്ടെന്നുള്ള അസ്ത്രങ്ങൾ അവിടെയുണ്ടു്. ഇരുട്ടടഞ്ഞ അവസരങ്ങളിൽ നിഗളത്തിലേക്കും അസൂയയിലേക്കും വിദ്വേഷത്തിലേക്കും അദ്ധ്യോഭാവ(selfpity) ത്തിലേക്കും സ്വയസ്നേഹത്തിൻെറ വിവിധ രൂപങ്ങളിലേക്കും അവനെ വഞ്ചിച്ചു വഴിതെററിച്ചു വീഴ്ത്തുന്ന അദൃശ്യമായ ആത്മീയശത്രുക്കളും അവിടെയുണ്ടു്. ഉച്ചസമയത്തെ ദുർഭൂതവും അവിടെയുണ്ടു്. ഇതിനെ ചില സന്യാസിഗ്രന്ഥകാരന്മാർ accidie എന്ന പാപമെന്നു വ്യാഖ്യാനിക്കുന്നു. എന്നാൽ പൊതുവേ മരണകരമായ പാപത്തെക്കുറിക്കുന്നതായും വിചാരിക്കാം— പൂർണ്ണവെളിച്ചത്തിൽ, കരുതിക്കൂട്ടി, അറിഞ്ഞുകൊണ്ടു ചെയ്യുന്ന ആ പാപം.

ഇതിനെല്ലാം എതിരായി വിശ്വാസമാകുന്ന പരിചയും അവിടെയുണ്ടു്. എഫേസ്യലേഖനം 6-ാം അദ്ധ്യായത്തിൽ അപ്പോസ്തലൻ പറയുന്ന ആ സർവായുധവർഗ്ഗം തന്നെ. "നീ ഭയപ്പെടരുതു്" എന്നാണ് ക്രിസ്തുവിൻെറ ഉറപ്പുതരുന്ന വാക്ക്. തിന്മയുടെ നശീകരണശക്തികളും പാപിയായ മനുഷ്യൻെറ ബലഹീനതയും എത്രമാത്രമായിരുന്നാലും ക്രൂശിക്കപ്പെട്ടു ഉയിർത്തെഴുന്നേററ കർത്താവിൽ പരിപൂർണ്ണ കാവലും ജയത്തിൻെറ അച്ചാരവും ഉണ്ടു്.

"അവൻെറ സ്നേഹം എൻെറമേൽ വച്ചിരിക്കകൊണ്ടു" "എൻെറനാമം അവൻ അറിഞ്ഞതുകൊണ്ടു്" അന്ത്യമായ ഉറപ്പായി ദൈവനാമത്തെ വെളിപ്പെടുത്തിതന്നിരിക്കുന്നതിനെ ഈ സങ്കീർത്തനം നമ്മെ അനുസ്മരിപ്പിക്കുന്നു. ക്രിസ്തുവിൽ മനുഷ്യനെപ്പററി ഒരു ദിവ്യ ഉദ്ദേശം ഉണ്ടെന്നു് വെളിപ്പെടുത്തിയിരിക്കുന്നു. ആ സ്നേഹമായ ഉദ്ദേശത്തിൻെറ ഫലമാണ് നിത്യജീവൻ.

ഇപ്രകാരം ചിന്തിക്കുമ്പോൾ വിശ്വാസത്തെപ്പററിയുള്ള ഒരു ഭക്തിജനകമായ വ്യാഖ്യാനം എന്ന രൂപത്തിൽ ഈ സങ്കീർത്തനം ഒരുതരം സ്തോത്രമാണ്. അത്യുന്നതൻ, സർവശക്തൻ— ഇങ്ങ

റോമാലേഖനം

# ലോകത്തിന്റെ സ്ഥിതി

(മാത്യു പി. ജോൺ എം. എ. എം. റ്റി. എച്ച്.)

അന്നത്തെ സമുദായത്തിലെ സാന്മാർഗ്ഗികാധഃപതനത്തിന്റെ ഒരു ഭയങ്കര ചിത്രം 1: 18—32-ൽ കൊടുത്തിരിക്കുന്നു: അനീതി, പാപം ഇവ സത്യത്തിന് വിരുദ്ധമാണെന്നും അവയ്ക്കെതിരായി ദൈവത്തിന്റെ കോപം വെളിപ്പെടുന്നു എന്നുമുള്ള പ്രസ്താവനയോടു കൂടെയത്രേ അപ്പോസ്തലൻ ആരംഭിക്കുന്നത്. ദൈവത്തിന്റെ 'കോപം' അഥവാ ക്രോധം എന്ന ശൈലിമൂലം നാം പലപ്പോഴും മനുഷ്യരീതിയിൽ വികാരാധീനനായ ഒരു ദൈവത്തെ ചിത്രീകരിക്കാറുണ്ട്. അത് പൌലോസിന്റെ ചിന്ത മനസ്സിലാക്കാത്തതു കൊണ്ടത്രേ. കോപം എന്ന് ഇവിടെ തർജ്ജമ ചെയ്തിരിക്കുന്ന മൂലപദം അപ്പോസ്തലന്റെ ലേഖനങ്ങളിൽ പതിനാറു പ്രാവശ്യം വരുന്നുണ്ടെങ്കിലും മൂന്നു പ്രാവശ്യം മാത്രമാണ് "ദൈവത്തിന്റെ കോപം" എന്നു കാണുന്നത്. മറ്റു അവസരങ്ങളിലെല്ലാം "കോപം" എന്ന പദം തനിയെ നിൽക്കുന്നു. (റോമ. 1: 18; 2: 5, 8; 4: 15; 5: 9; 9: 22; 12: 19; 13: 4, 5; എഫേ. 2: 3; 5: 6, കൊലോ. 3: 6; 1 തെസ്സ. 1: 10., 2: 16., 5: 9., 1 തിമോ. 2: 8) ദൈവം കോപിക്കുന്നു എന്ന് ഒരിക്കൽ പോലും അപ്പോസ്തലൻ പറയുന്നില്ല.

സാന്മാർഗ്ഗിക നിയമങ്ങളോടു കൂടിയ ഒരു വ്യവസ്ഥിതിയത്രേ ദൈവം സൃഷ്ടിച്ചിരിക്കുന്നത്. പ്രകൃതിനിയമങ്ങൾ ലംഘിച്ചാൽ അനിഷ്ടകരമായ അനന്തരഫലങ്ങൾ ഉണ്ടാകുന്നതുപോലെ തന്നെ സാന്മാർഗ്ഗികനിയമങ്ങൾ ലംഘിക്കുന്നതിനും അനഭിലഷണീയങ്ങളായ അനന്തരഫലങ്ങൾ ഉണ്ട്. അപ്രകാരമുള്ള അനന്തരഫലങ്ങളുടെ പ്രകാശനമത്രേ കോപം എന്ന പദം കൊണ്ട് അപ്പോസ്തലൻ വിവക്ഷിക്കുന്നത്. ഓരോ തെറ്റും ചെയ്യുമ്പോൾ ദൈവം ക്ഷോഭത്തിനു വശംവദനാകുന്നുവെന്നും ശിക്ഷിക്കുവാൻ ഒരുങ്ങുന്നുവെന്നും അല്ല മനസ്സിലാക്കേണ്ടത്. മനുഷ്യരുടെ പ്രവൃത്തികളുടെ അനന്തരഫലങ്ങൾ വെളിപ്പെടുന്നതത്രേ കോപം.

ദൈവത്തിനെതിരായി മനുഷ്യൻ ചെയ്യാവുന്ന ഏറ്റം ഘോരമായ പാപം വിഗ്രഹാരാധനയത്രേ. വിഗ്രഹാരാധന ദൈവത്തിന്റെ യഥാർത്ഥസ്വഭാവം മനസ്സിലാക്കാതെ നമ്മുടെ ചിന്തകൾക്കനുസരണമായ ദൈവത്തേയോ ദൈവങ്ങളേയോ സൃഷ്ടിക്കുന്നതാകുന്നു. വിഗ്രഹാരാധനയുടെ കൂടെ മറ്റു പാപങ്ങളും, വിശിഷ്യ ലൈംഗിക അസ്വാഭാവികതകളും സാധാരണമാണ്. നമ്മുടെ നാട്ടിൽ തന്നെയും ഉണ്ടായിരുന്ന ദേവദാസി സമ്പ്രദായം അതിനു ഒരു ഉദാഹരണം മാത്രമത്രേ. ദൈവത്തെപ്പറ്റി ശരിയായ ബോധമില്ലാതെ മറ്റെന്തിനെയും ജീവിതത്തിന്റെ കേന്ദ്രമാക്കുവാൻ ശ്രമിക്കുന്നത് വിഗ്രഹാരാധനയാകുന്നു. വിഗ്രഹാരാധനയ്ക്ക് കല്ലിലോ, ലോഹങ്ങളിലോ ചെയ്ത രൂപങ്ങൾ അവശ്യമില്ല. പണം, അധികാരം, ഇമ്പങ്ങൾ എന്നിവമാത്രം ജീവിതത്തിനു മാനദണ്ഡങ്ങളായി കരുതുന്ന ഇന്നത്തെ സമുദായത്തിനു അവ വിഗ്രഹങ്ങളായിത്തീർന്നിരിക്കുകയാണ്. അപ്പോസ്തലൻ പറയുന്ന വിധത്തിലുള്ള കാര്യങ്ങൾ ഇന്നത്തെ നമ്മുടെ സമുദായത്തിൽ കാണുന്നതും നമ്മുടെ വിഗ്രഹാരാധനയുടെ ഫലം മാത്രമാകുന്നു.

ഈ അദ്ധ്യായത്തിന്റെ അവസാനത്തെ വാക്യം—"ഈ വക പ്രവർത്തിക്കുന്നവർ മരണയോഗ്യർ എന്നു അവർ അറിഞ്ഞിട്ടും, അവയെ പ്രവർത്തിക്ക മാത്രമല്ല, പ്രവർത്തിക്കുന്നവരിൽ പ്രസാദിക്കുയും കൂടെ ചെയ്യുന്നു"—ദൈവത്തിൽനിന്നും യഥാർത്ഥ സന്മാർഗ്ഗ ബോധത്തിൽനിന്നും ഏറ്റം അകലുന്നതിന്റെ ലക്ഷണമത്രേ കാണിക്കുന്നത്. ഏറ്റം അധപ്പതിച്ചവൻ മാത്രമേ ദുഷ്ടതയിൽ പുകഴുകയും സന്തോഷിക്കുകയും ചെയ്യുകയുള്ളു.

ഇതരമതസ്ഥരെക്കാൾ തങ്ങൾ സാന്മാർഗ്ഗികമായി ഉയർന്നവരെന്നും, ദൈവത്തോടു പ്രത്യേകമായ ഉഭയസമ്മതത്താൽ ബന്ധിക്കപ്പെട്ടവരെന്നും, ദൈവദത്തമായ ന്യായപ്രമാണത്തിനു പരമ്പരയാ അവകാശികളാണെന്നും യഹൂദന്മാർ അഭിമാനിക്കാറുണ്ടായിരുന്നു. ആ അഭിമാനത്തിന്റെ കുമിള പൊട്ടിക്കുകയാണ് പൌലോസ് അടുത്തതായി ചെയ്യുന്നത്. (2: 1—3: 20) യഹൂദനു ന്യായപ്രമാണം ലഭിച്ചിട്ടുണ്ടെന്നും അതു വളരെ ശ്രേഷ്ഠമാണെന്നും അപ്പോസ്തലൻ സമ്മതിക്കും. എന്നാൽ യഹൂദൻ ന്യായപ്രമാണം അനുസരിച്ചില്ല. ന്യായപ്രമാണം ലഭിക്കാത്ത പലരും ന്യായപ്രമാണത്തിൽ നിർദ്ദേശിച്ചിരിക്കുന്ന പ്രവൃത്തികൾ മനസ്സാക്ഷിയുടെ പ്രേരണയാൽ ചെയ്യുന്നുമുണ്ട്. യഹൂദന്റെ അഭിമാനം, പുരാതനത്വം ഭാവിക്കുന്ന നമ്മിൽ പലരുടേയും ചിന്താഗതിപോലെ വൃഥാഭിമാനമത്രേ. ദൈവം യഹൂദന്മാരെ തിരഞ്ഞെടുത്തു എങ്കിലും, അവർ ദൈവകല്പനകൾ അനുസരിക്കാതിരുന്നതിനാൽ ഇതരരെ അപേക്ഷിച്ച് കഠിനമായ ശിക്ഷയ്ക്ക് അവകാശികളാകും എന്നതു ക്രി. മു. എട്ടാം ശതകം മുതൽ പ്രവാചകന്മാർ ഘോഷിച്ചിട്ടുണ്ട്. (ആമോ. 3: 2 കാണുക.) അതേപാഠം ഇന്നു ക്രൈസ്തവരായ നമുക്ക് അത്യാവശ്യമാണ്. രക്ഷാമാർഗ്ഗങ്ങൾക്ക് നാമാണ് കുത്തകക്കാർ എന്നഭിമാനിക്കുന്ന നാം നമ്മുടെ ദൈവത്തിനു എത്രമാത്രം അപമാനം വരുത്തിവയ്ക്കുന്നു. ബാഹ്യമായ കർമ്മങ്ങളോ നിബന്ധനകളോ, പാരമ്പര്യമോ അല്ല ദൈവസന്നിധിയിൽ നമുക്ക് പ്രവേശനം നൽകുന്നത്. "പുറമെ യഹൂദനായവൻ യഹൂദനല്ല., പുറമെ ജഡത്തിലുള്ളതു പരിച്ഛേദനയുമല്ല., അകമെ യഹൂദനായവനത്രേ യഹൂദൻ.; അക്ഷരത്തിലല്ല ആത്മാവിലുള്ള ഹൃദയപരിച്ഛേദനയത്രേ പരിച്ഛേദന." രഹസ്യത്തിൽ കാണുന്ന നമ്മുടെ പിതാവ് അന്തരംഗങ്ങളെ ശോധന ചെയ്യുന്നവനാകുന്നു.

"യഹൂദനു ഒരു വിശേഷതയുമില്ലയോ?" എന്ന ചോദ്യത്തിനു ഒന്നാമതു "വളരെയുണ്ട്" ഉദാഹരണമായി "ദൈവത്തിന്റെ അരുളപ്പാടുകൾ അവരുടെ പക്കൽ ഭരമേല്പിച്ചിരിക്കുന്നു" എന്നു

(ശേഷം 9-ാം പേജിൽ)

---

നെ സർവശക്തിയുള്ള പിതാവായ ദൈവത്തെക്കൊണ്ട് ഈ സങ്കീർത്തനം ആരംഭിക്കുന്നു. തുടർന്ന് മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി സ്വർഗ്ഗത്തിൽനിന്നിറങ്ങി വന്നവനാൽ സാധിച്ച മനുഷ്യവീണ്ടെടുപ്പിനെ സമ്മതിച്ചുകൊണ്ടുള്ള നന്ദിയിലേക്കു നമ്മേനയിക്കുന്നു. അങ്ങിനെ ഉയരത്തിൽ വച്ചിരിക്കുന്ന വാസസ്ഥലത്തിലേക്കുവരുന്നു. അതായതു ക്രിസ്തുവിന്റെ ശരീരവും രക്ഷയുടെ പെട്ടകവുമായ വിശുദ്ധസഭയിലേക്ക്.

ക്രിസ്തുവിന്റെ ഉയർപ്പുജീവനിൽ പങ്കാളിയാകകൊണ്ട് ക്രിസ്ത്യാനി പാപമോചനത്തിൽ കൂടെയും മാമ്മോദീസായിൽ ലഭിച്ചതും കുർബാനയാൽ പോഷിപ്പിക്കപ്പെട്ടതുമായ പുതിയ ജീവനിൽ കൂടെയും ആ ജീവനു തിന്മയുടെമേലുള്ള ജയത്തിൽ പങ്കെടുക്കാനുള്ളതാകുന്നു. "ദീർഘായുസ്സുകൊണ്ടു ഞാനവനെ തൃപ്തിയാക്കും" എന്നുപസംഹരിക്കുന്നു. "എന്റെരക്ഷ" എന്നുള്ള അനുഗ്രഹീതമായ കാഴ്ച (Beatific Vision) യാൽ മകുടംചാർത്തപ്പെടുന്ന ആ നിലനില്ക്കുന്നതായ ആയുസ്സ്.

# മാർതോമ്മാദിനം

## ദുക്റാനാത്തിരുനാൾ

(റവ. ഫാദർ റോമിയോ തോമ്മസ്)

II

മാർ തോമ്മാശ്ലീഹായുടെ തിരുനാൾ പൂർവ്വകാലം മുതൽ സുറിയാനി, ഗ്രീക്ക, ലത്തീൻ എന്നീ എന്നീ സഭകളിൽ വിവിധ തീയതികളിലാണ് ആചരിച്ചുവരുന്നതു്. മലങ്കര സഭ പൂർവ്വകാലം മുതൽ ഇന്നുവരെ ജൂലൈ 3-ാംതീയതി മാർത്തോമ്മാശ്ലീഹായുടെ പ്രധാനതിരുന്നാൾ ആചരിച്ചുവരുന്നു. കത്തോലിക്കാ സുറിയാനിക്കാർ ഗ്രിഗോറിയൻ കലണ്ടറും, യാക്കോബായക്കാരാദിയായവർ, ജൂലിയൻ കലണ്ടറും പിൻചെല്ലുന്നതിനാൽ ജൂലൈ 3 രണ്ടുകൂട്ടർക്കും വ്യത്യസ്ത ദിവസങ്ങളിൽ വരുന്നു എന്നു മാത്രം. കേരളത്തിലെ കത്തോലിക്കാ സുറിയാനിക്കാർക്ക ദുക്റാനാ തിരുനാൾ പൂർവ്വകാലം മുതൽ ഇന്നുവരെ ഞായറാഴ്ചപോലെ കടമുള്ള (Day of obligation) അതിപ്രധാനമായ തിരുനാൾ അത്രെ.

ദുക്റാനാ എന്ന പദം ഒരു സുറിയാനിപ്പദമാണ്. സ്മരണ എന്നത്രെ അതിന്റെ അർത്ഥം. വിശുദ്ധന്മാരുടെ സ്മരണ ആചരിക്കുന്നതിനുള്ള തിരുനാളുകൾക്ക സുറിയാനിയിൽ ദുക്റാനാത്തിരുനാളുകൾ എന്നു പറയുന്നു. മാർതോമ്മാശ്ലീഹായെ സംബന്ധിച്ചുള്ള എന്തു സംഭവത്തിന്റെ ഓർമ്മയാണ് ജൂലൈ 3-ാം തീയതിയിലെ ദുക്റാനാത്തിരുനാൾ സൂചിപ്പിക്കുന്നതു്? ബാബിലോൺപാത്രിയർക്കീസിന്റെ അധികാരസീമയിൽ ഉൾപ്പെടുന്ന പൌരസ്ത്യ സുറിയാനിക്കാരും, കേരളത്തിലെ കത്തോലിക്കാ (കൽദായ) സുറിയാനിക്കാരും, ഈ തിരുനാൾ ദിനത്തിൽ ജപിക്കുന്നതിനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന കാനോൻ പ്രാർത്ഥനാസംഹിതയിലും, കേരളത്തിലെ പൂർവ്വ പാരമ്പര്യം വർണ്ണിക്കുന്ന പുരാതന പാട്ടുകളിലും നിന്നു വി. ശ്ലീഹായുടെ . രക്തസാക്ഷിത്വത്തിന്റെ സ്മരണയാണ് ഈ തിരുനാൾ സൂചിപ്പിക്കുന്നതു് എന്നു വ്യക്തമാണ്.

അന്തിയോക്കിയാ പാത്രിയർക്കീസിന്റെയും ബാബിലോൺ പാത്രിയർക്കീസിന്റെയും അധികാരസീമകളിൽ ഉൾപ്പെടുന്ന സിറിയാ, മെസപ്പട്ടോമിയാ പേർഷ്യാ മുതലായ പാശ്ചാത്യപൌരസ്ത്യയിലെ കത്തോലിക്കർ, യാക്കോബായക്കാർ നെസ്തോറിയൻ ആദിയായ വിവിധ സുറിയാനിസഭാവിഭാഗങ്ങൾക്ക. ദുക്റാനത്തിരുനാൾ രക്തസാക്ഷിത്വത്തിന്റെ തിരുനാളാണെന്നു് അവരുടെ പൂർവ്വീകരേഖകളും നടപ്പും വ്യക്തമാമാക്കുന്നു എന്നു് അന്തിയോക്കിയാപാത്രിയർക്കീസും, ബാബിലോണിയാപാത്രിയർക്കീസും സ്പഷ്ടമായി പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

പൂർവ്വിക സുറിയാനി പഞ്ചാംഗത്തിൽ ജൂലൈ 3-ാം തീയതിയിലെ ദുക്റാനത്തിരുനാളല്ലാതെ ഡിസംബർ 21—ാംതീയതിലെ തിരുനാൾ കാണുന്നില്ല. കൊടുങ്ങല്ലൂരിൽവെച്ചു 1301—ൽ എഴുതപ്പെട്ട പഴയ പഞ്ചാംഗത്തിലും ദുക്റാനാതിരുനാൾ മാത്രമാണുള്ളതു്. ഡിസംബർ 21—ാംതീയതിയിലെ തിരുനാൾ കേരളസുറിയാനി പഞ്ചാംഗങ്ങളിൽ കടന്നുകൂടിയതു പറങ്കികളുടെ ആഗമനം മുതൽക്ക മാത്രമാണു്. മാർ യാക്കോബ് 1504—ൽ എഴുതിയ ഒരു പഞ്ചാംഗത്തിലത്രെ ഇതു ആദ്യമായി പ്രത്യക്ഷപ്പെടുന്നതു്.

### തോമ്മാശ്ലീഹായുടെ കേരളപ്രവേശനം

മാർത്തോമ്മാശ്ലീഹാ കൊടുങ്ങല്ലൂരിൽ വന്നിറങ്ങിയതു നവംബർമാസം 21—ാംതീയതി ആയിരുന്നുവെന്നു പതിനാറാംനൂററാണ്ടിൽ മലങ്കരയിൽ വിശ്വസിച്ചിരുന്നുവെന്നു കാണുന്നു. കൊടുങ്ങല്ലൂരിൽ വി. ശ്ലീഹാ കപ്പലിൽനിന്നിറങ്ങിയ സ്ഥലത്തേയ്ക്കു ഈ ദിവസം 8000 പേർ ഈ സംഭവത്തെ വർണ്ണിക്കുന്ന ഗാനങ്ങൾ ആലപിച്ചുകൊണ്ടു തീർത്ഥയാത്ര ചെയ്തതായി കൊച്ചിയിൽനിന്നു കൊറയാ അമാൻഡർ എന്ന പറങ്കിവൈദികൻ 1564—ൽ യൂറോപ്പിലേക്ക അയച്ച ഒരു കത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

### കേരളപ്രവേശനവൽസരം.

മാർ തോമ്മാശ്ലീഹാ ക്രിസ്താബ്ദം 52-ൽ കേരളത്തിൽ വന്നുവെന്നാണു സാധാരണ പാരമ്പര്യം. പുരാതനമായ റമ്പാൻ പാട്ടിൽ പറയുന്നതു് 50-ൽ കൊടുങ്ങല്ലൂരിൽ ഇറങ്ങി മൈലാപ്പൂർക്ക പോയെന്നും അതിനു ശേഷം കേരളത്തിലേക്ക വന്നു സുദീർഘമായ പ്രേഷിതവേല നടത്തിയെന്നുമാണ്. സാധാരണ പാരമ്പര്യത്തിൽ 52 എന്നു പറയുന്നതു മൈലാപ്പൂരിൽനിന്നുള്ള വരവിനെ ഉദ്ദേശിച്ചായിരിക്കാം.

പുരാതനങ്ങളായ തീയതികളെപ്പററി അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടല്ലൊ. ജൂലിയസ് സീസർ ജനിച്ചതു ക്രിസ്താബ്ദത്തിനു മുമ്പു 100—ാമാണ്ടിലാണെന്നു ചില പുരാതന രേഖകൾ പറയുന്നുണ്ടെങ്കിലും ആ സംഭവം 102—ൽ നടന്നതായിട്ടാണു കണക്കാക്കപ്പെട്ടിരിക്കുന്നതു്.

ക്രിസ്താബ്ദം 1—ാമാണ്ടിൽ മിശിഹാ പിറന്നുവെന്നാണല്ലൊ സാധാരണ വിശ്വസിക്കപ്പെട്ടിരുന്നതു്. എന്നാൽ അതു ശരിയല്ലെന്നും ക്രിസ്താബ്ദത്തിനു മുമ്പു 6—ാം കൊല്ലം അഥവാ 7—ാം കൊല്ലം അത്രെ മിശിഹായുടെ ജനനവൽസരമെന്നും ആധുനികപണ്ഡിതന്മാർ കണക്കുകൂട്ടിയിരിക്കുന്നു.

ക്രിസ്താബ്ദം നടപ്പിൽവന്നതു 6—ാം നൂററാണ്ടിനോടുകൂടിയാണല്ലൊ. അതുവരെ, റോമ്മാനഗരസ്ഥാപനയുഗം (B. C. 754), ഗ്രീക്കകാരുടെ ഒലിമ്പിക്കയുഗം (B. C. 776), സെലെവൂക്കസിന്റെ ബഹുമാനാർത്ഥം സിറിയായിൽ നടപ്പിലാക്കിയ യുഗം (ബി. സി. 312) എന്നിങ്ങനെ പല യുഗങ്ങൾ നടപ്പിലിരുന്നു. ഡയനീഷ്യസ് എക്സീഗ്ഗുവസ് എന്ന ഒരു സന്യാസിശ്രേഷ്ഠനാണു ക്രിസ്താബ്ദത്തെ കണക്കുകൂട്ടി എടുത്തതു്. ഉദ്ദേശം 527-മുതൽ ക്രിസ്താബ്ദം നടപ്പിൽ വന്നു. എന്നാൽ ഡയനീഷ്യസിന്റെ കണക്കിൽ ഒരു പ്രമാദമുണ്ടായിരുന്നു. റോമ്മായുഗം മുറയ്ക്ക, 754—ൽ ക്രിസ്തു പിറന്നുവെന്നു അദ്ദേഹം ഗണിച്ചു. ക്രിസ്തുവിന്റെ ജനനശേഷമാണല്ലൊ വലിയ ഹേറോദേസ് മരിച്ചതു . അതു റോമ്മാ വർഷം 750-ൽ, അതായതു, ക്രിസ്തുവർഷത്തിനു് 4 വൽസരം മുമ്പത്രേ. അകയാൽ ക്രിസ്തു പിറന്നതു് അതിനു മുമ്പായിരിക്കണം. അതായതു് ബി. സി. 4-ാം വൽസരത്തിനു മുമ്പ് എന്നു തീർച്ചയാണ്. ആധുനിക പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്, ക്രിസ്തു പിറന്നതു് ബി. സി. 6-ാം വൽസരത്തിലോ 7—ാം വൽസരത്തിലോ ആകുന്നുവെന്നത്രെ.

വൽസരത്തെ സംബന്ധിച്ചു് ഈ വ്യത്യാസമുണ്ടെന്നുള്ളതു തീർച്ചയാണെങ്കിലും, ആഘോഷണങ്ങളെ സംബന്ധിച്ചെടത്തോളം ക്രിസ്ത്യാനികൾ ഇപ്പോഴും സ്വീകരിക്കുന്ന കണക്ക് ക്രിസ്താബ്ദകണക്കുതന്നെയാണ്. ക്രിസ്തുവിന്റെ സ്ലീവാമരണത്തിന്റെ 19-ാം ശതാബ്ദസ്മരണ ക്രിസ്തീയലോകം കൊണ്ടാടിയതു് 1933—ലത്രെ. യഥാർത്ഥ സംഭവം നടന്നതിന്റെ വാർഷികം 1933...നു ആറേഴു കൊല്ലം മുമ്പാണെ

(ശേഷം 8-ാം പേജിൽ )

## വാരപഞ്ചാംഗം

| | ജൂലൈ | കർക്കടകം | തോമ്മൂസ് |
|---|---|---|---|
| ഞായർ | 29 | 13 | 16 |
| തിങ്കൾ | 30 | 14 | 17 |
| ചൊവ്വാ | 31 | 15 | 18 |
| ബുധൻ | 1 | 16 | 19 |
| വ്യാഴം | 2 | 17 | 20 |
| വെള്ളി | 3 | 18 | 21 |
| ശനി | 4 | 19 | 22 |

### Thought for the Week

"Conscience is the mind of man passing moral judgements" said St. Thomas Aquinas. But conscience needs to be educated and purified. It is the Holy Spirit who trains our conscience to make Christ-like judgements.

(B. R. F. Notes).

THE CHURCH WEEKLY

# സെക്കണ്ടറി വിദ്യാഭ്യാസ പദ്ധതി

തിരു: കൊച്ചി സംസ്ഥാനത്തെ വിദ്യാഭ്യാസാന്തരീക്ഷം കോളിളകി മറിഞ്ഞുവശ്ശായ ഒരു ശനിദശ തരണം ചെയ്യുവെന്നു പ്രതീക്ഷിക്കാമെന്നു് തോന്നുന്നു! ആദർശങ്ങൾ വിളംബരം ചെയ്തുകൊണ്ടു് കുടിലോദ്ദേശങ്ങൾ സാധിക്കുന്നതിൽ അതിവിദഗ്ദ്ധനായിരുന്ന ഒരു ദിവാന്റെ ഭരണകാലത്താണു് ഇവിടുത്തെ പ്രശാന്തമായ വിദ്യാഭ്യാസമണ്ഡലത്തെ തകിടം മറിച്ചതു്. വിദ്യാഭ്യാസ ദേശവൽകരണമെന്നപേരിൽ വരുത്തിക്കൂട്ടിയ ധ്വംസനപരമായ പരിഷ്കാരംമൂലം പ്രൈമറിസ്കൂളുകൾ അദ്ധ്യയനം ഇന്നും അടിപറഞ്ഞരൂപത്തിൽ തന്നെ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്നു. വിദേശമിഷ്യനറിമാരുടെ സേവനം മൂലം വിദ്യാഭ്യാസവിഷയത്തിൽ തിരു: കൊച്ചി സംസ്ഥാനം ഇൻഡ്യയിലെ ഇതര സംസ്ഥാനങ്ങളെ പിന്നിലാക്കി. അവരുടെ നേതൃത്വം ഈ വിഷയത്തിൽ അവരോടു അടുത്ത സമ്പർക്കം പാലിച്ചിരുന്ന ക്രൈസ്തവസമുദായങ്ങൾക്കു സൽപ്രേരണ നൽകി. ശതക്കണക്കിനു നാട്ടിന്റെ വിവിധഭാഗങ്ങളിൽ പ്രൈമറിസ്കൂളുകളും അതിനെത്തുടർന്നു മിഡിൽ സ്കൂൾ, സെക്കണ്ടറിസ്കൂൾ ആദിയായ സ്ഥാപനങ്ങളും പ്രൈവററു് ഏജൻസികൾ നടത്തിത്തുടങ്ങി. ഗവണ്മെൻറിന്റെ പ്രോൽസാഹനവും ഈ വിഷയത്തിൽ ലഭിച്ചിരുന്നു. എന്നാൽ തനി ഗവണ്മെൻറു സ്കൂളുകളെക്കാൾ അദ്ധ്യയനകാര്യത്തിലും, കുട്ടികളുടെ സ്വഭാവരൂപവൽക്കരണത്തിലും ശ്രദ്ധിച്ചിരുന്ന പ്രൈവററു സ്കൂളുകൾ പൊതുജനഹൃദയങ്ങളിൽ വളരെയധികം സ്വാധീനബലമുള്ളതായിത്തീർന്നതിൽ അൽഭുതപ്പെടുവാനില്ല. അങ്ങനെ വളർന്നുവന്ന പ്രൈവററു് സ്കൂളുകളിൽ ഭൂരിഭാഗവും ക്രൈസ്തവമാനേജ്മെൻറിലായിരുന്നതു് ഈ സംസ്ഥാനത്തെ രാഷ്ട്രീയ ചരിത്രത്തിൽ ഒരു സുപ്രധാന ഘടകമായിത്തീർന്നു. കേവലം ന്യൂനപക്ഷമാണെങ്കിലും സംസ്ഥാനത്തെ ഏതു പൊതുപ്രശ്നങ്ങളിലും, അത്യധികമായ സ്വാധീനബലം ആർജ്ജിച്ചിരുന്ന ക്രൈസ്തവസമുദായത്തെ അസൂയാപരമായ ഭീതിയോടുകൂടി ഇതരസമുദായങ്ങൾ വീക്ഷിക്കുവാൻ തുടങ്ങി. ഈ ഭീതിയെ ചൂഷണം ചെയ്യുവാൻ ഉദ്യമിച്ച ചിലരുടെ നയവൈകല്യം മൂലമാണു് ഇവിടത്തെ വിദ്യാഭ്യാസമണ്ഡലം ഇത്ര വികൃതരൂപം പൂണ്ടതു്. ക്രൈസ്തവരുടെ പ്രാമാണ്യവും നേതൃത്വവും പല കാര്യങ്ങളിൽ ഉപദ്രകരമായിത്തീർന്നപ്പോൾ നിഷ്കാസനപരമായ പല അസ്ത്രങ്ങൾ എയ്തുനോക്കി. സാമ്പത്തികവും, സാമൂഹ്യവുമായ അവരുടെ പ്രവർത്തനങ്ങളെ വിഘ്നപ്പെടുത്തിയാൽ അവർക്കു ശക്തിക്ഷയം സംഭവിക്കുമെന്നുള്ള ആശയും പ്രതീക്ഷയും, ഈ പ്രയോഗങ്ങൾക്കു് കാരണമായിഭവിച്ചു. അന്നത്തെ ഗവർമ്മെൻറു സ്വീകരിച്ച സംഹാരപരിപാടികളിൽ ഏററവും ക്രൂരമായി തോന്നുന്നതു് ഇവിടത്തെ വിദ്യാഭ്യാസധ്വംസനമാണു്. "എലിയെ പേടിച്ചു് ഇല്ലം ചുട്ടു"യെന്നു് കേട്ടിട്ടേയുള്ളു. വിദ്യാഭ്യാസനയത്തിൽ കൈവച്ചതിന്റെ ദുരന്തഫലം എത്ര ദൂരവ്യാപകമായിരുന്നുവെന്നു് അറിയണമെങ്കിൽ ഇപ്പോഴത്തെ വിദ്യാർത്ഥികളുടെ അദ്ധ്യയനനില ഒന്നു പരിശോധിച്ചാൽ മാത്രം മതി. അങ്ങിനെ താറുമാറാക്കിയ പ്രൈമറിസ്കൂളുകളിലെ വിദ്യാഭ്യാസ രീതിയെപ്പററി വിലപിച്ചുകൊണ്ടിരിക്കുമ്പോഴാണു്, സെക്കണ്ടറിസ്ക്കൂൾ അദ്ധ്യാപകരുടെ പ്രക്ഷോഭണം സമാരംഭിച്ചതു്. ഒരു പൊതുപണിമുടക്കിന്റെ വക്കിൽ എത്തിയ ഈ പ്രക്ഷോഭണം നിശ്ചയമായും ന്യായമായ അവകാശസ്ഥാപനത്തിനു് വേണ്ടിയായിരുന്നുയെന്നുള്ളതു് സർവ്വസമ്മതമാണു്. എന്നാൽ അവകാശ സ്ഥാപന വ്യഗ്രതയിൽ ധാർമ്മികാടിസ്ഥാനത്തിൽ നിലകൊള്ളേണ്ട അദ്ധ്യാപകലോകം മൗലികങ്ങളായ ചില ഉത്തരവാദിത്വങ്ങളെ വിസ്മരിച്ചുവെന്നു് അന്നു ഞങ്ങൾ ചൂണ്ടികാണിച്ചിരുന്നു. ഏതായാലും അദ്ധ്യാപകരുടെ അവശതകൾ പരിഹരിക്കുന്നതിനുവേണ്ടി ഗവണ്മെൻറു തയ്യാറായി. പനമ്പിള്ളി പദ്ധതി എന്നപേരിൽ അറിയപ്പെടുന്ന സെക്കണ്ടറിസ്ക്കൂൾ പരിഷ്കാരം പ്രസിദ്ധീകൃതവുമായി. എന്നാൽ സർ സി. പി. യുടെ ക്രൈസ്തവവിരുദ്ധ നടപടികളെ അനുസ്മരിപ്പിക്കുന്ന ചില വ്യവസ്ഥകളും അതിൽ കടന്നുകൂടിയതു് നിർഭാഗ്യകരമെന്നേ പറയാനുള്ളു. ഇൻഡ്യൻ ഭരണകൂടത്തിൽ സുരക്ഷിതമാക്കിയിരുന്ന ചില മൗലികാവകാശങ്ങളെ ധ്വംസിക്കുന്ന വ്യവസ്ഥകളായിരുന്നു അവ. ന്യൂനപക്ഷങ്ങളുടെ സുരക്ഷിതാവസ്ഥയ്ക്കു ഉറപ്പു നൽകേണ്ട ഭൂരിപക്ഷസമുദായം ഒരു പ്രതിക്രിയാപരമായ പ്രലോഭനത്തിനു വശംവദയാകുന്നതു് ഉത്തമമല്ലെന്നു് നേതൃസ്ഥാനങ്ങളിൽ ചെന്നെത്തുന്നവർപോലും സ്മരിച്ചില്ലെങ്കിൽ അപകടകരമായ ഒരു ദുരവസ്ഥയാണു് ഭാവിയിൽ ദർശിക്കുക. എന്നാൽ ഗാന്ധിജിയുടെ വിശ്വസ്തരായ നേതൃസംഘം, ആരോഗ്യപരമായ ചില പാരമ്പര്യങ്ങൾ സുസ്ഥാപിതമാക്കിയശേഷമേ കേന്ദ്രഭരണത്തിൽനിന്നു് മാറുവാൻ ഈശ്വരൻ ഇടയാക്കു എന്നു സമാധാനിക്കാം. സെക്കണ്ടറിസ്ക്കൂൾ വിദ്യാഭ്യാസ പദ്ധതിയും, അതുസംബന്ധിച്ചു് കേന്ദ്രത്തിൽ നിന്നു നൽകിയ നിർദ്ദേശങ്ങളും അ പ്രത്യാശയ്ക്കു വകനൽകുന്നുണ്ടു്. അദ്ധ്യാപകന്മാരെ സഹായിക്കുന്നതിനായി കൊണ്ടുവന്ന ഒരു പദ്ധതിയിൽ പ്രഥമ ദൃഷ്ടിയിൽ തന്നെ അനാവശ്യമെന്നു തോന്നുന്ന ചില വ്യവസ്ഥകളും കുത്തിച്ചെലുത്തിയതു് സമുദായസൗഹാർദ്ദത്തിന്റെയും സൽഭരണത്തിന്റെയും ചുമതല വഹിക്കുന്നവർ ആ ഉത്തരവാദിത്വബോധത്തോടുകൂടി ചെയ്തതല്ലെന്നു് ശ്രീ. ടണ്ഡൻജിയുടെയും ഇൻഡ്യാഗവണ്മെൻറിന്റെ നിയമോപദേഷ്ടാവിന്റെയും നിർദ്ദേശങ്ങളിൽ നിന്നു് മനസ്സിലാക്കിയെങ്കിൽ അതുതന്നെ മഹത്തായ ഒരു കാര്യമായിരുന്നു. നിസ്സാരമായ മൃത്സരങ്ങളിൽ കുടുങ്ങി സ്ഥായിയായരാജ്യതാല്പര്യങ്ങൾ കാണുവാൻകണ്ണില്ലാതെ ഹ്രസ്വമായവീക്ഷണഗതിക്കു വിധേയാമകുവാൻ ഇടയാകാതെ നേതാക്കന്മാരായി വരുന്നവർ സ്വയം കാക്കേണ്ടതാണു്. ഹൈന്ദവരുടെ താൽപര്യങ്ങളിൽ ആ വിശാലഹൃദയത്വം ആത്മാർത്ഥമായി കാണിക്കുവാൻ ലഭിക്കുന്ന സന്ദർഭങ്ങൾ പഴാക്കാതിരിക്കുവാൻ ക്രിസ്ത്യാനികൾ കരുതിയിരിക്കേതാണു്.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ആരും ലജ്ജിക്കേണ്ടതില്ലാത്ത സുവിശേഷം

"യഹൂദന്മാർ അടയാളം ചോദിക്കയും യവനന്മാർ ജ്ഞാനം അന്വേഷിക്കയും ചെയ്യുന്നു."

ഞങ്ങളോ ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു; യഹൂദന്മാർക്കു ഇടർച്ചയും ജാതികൾക്കു ഭോഷത്വവുമെങ്കിലും യഹൂദന്മാരാകട്ടെ, യവനന്മാരാകട്ടെ വിളിക്കപ്പെട്ട ഏവർക്കും ദൈവശക്തിയും ദൈവജ്ഞാനവുമായ ക്രിസ്തുവിനെ തന്നെ (I കോരിന്തി 1: 22—24.)

മേൽ ഉദ്ധരിച്ചിട്ടുള്ള വാക്യങ്ങളിൽ ജാതികളുടെ അപ്പോസ്തലനായ പൗലൂസ് തൻെറ വേലയുടെ വൈഷമ്യവും പ്രോത്സാഹജനകമായ വശവും രണ്ടും ഒരുപോലെ വിവരിക്കുന്നുണ്ട്. ഓരോ സുവിശേഷകനും ഏറെക്കുറെ അനുഭവപ്പെടുന്ന കാര്യങ്ങളാണ് ഇവ. വി. പൗലൂസുമായി ഇടപെട്ട യഹൂദന്മാരും യവനന്മാരും ലോകചരിത്രത്തിൽ നിന്നും തിരോധാനം ചെയ്തിരിക്കുന്നു. എന്നാൽ അവരുടെ സ്വഭാവം പ്രതിബിംബിക്കുന്ന അനേകർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. "യഹൂദന്മാർ അടയാളം ചോദിക്കയും, യവനന്മാർ ജ്ഞാനം അന്വേഷിക്കയും ചെയ്യുന്നു" എന്നാണ് പറയപ്പെട്ടിരിക്കുന്നതു്. അടയാളം ചോദിക്കുന്നവരും ജ്ഞാനം അന്വേഷിക്കുന്നവരും ഇക്കാലത്തും ഒട്ടും വിരളമല്ല എന്ന് ഏതൊരു സുവിശേഷകനും സമ്മതിക്കും.

യഹൂദന്മാരും യവനന്മാരുമല്ലാതെ മൂന്നാമതൊരു കൂട്ടം ആളുകളെക്കുറിച്ചു അപ്പോസ്തലൻ പ്രസ്താവിക്കുന്നു: അതായതു്, "വിളിക്കപ്പെട്ടവർ." സ്വഭാവപ്രകാരം യഹൂദന്മാരും യവനന്മാരുമായ ആളുകളിൽ നിന്നു കൂട്ടിച്ചേർക്കപ്പെട്ട ഒന്നാണ് വിളിക്കപ്പെട്ടവരുടെ സംഘം. അവരും ഒരിക്കൽ യഹൂദന്മാരെപ്പോലെയോ യവനന്മാരെപ്പോലെയോ അടയാളം ചോദിക്കയും ജ്ഞാനം അന്വേഷിക്കയും ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ അവർ യേശുക്രിസ്തുവിനെ ദൈവശക്തിയും ദൈവജ്ഞാനവുമായി തിരിച്ചറിഞ്ഞു അവനിൽ കൂടി രക്ഷപ്രാപിച്ചവരാണ്. ക്രിസ്ത്യാനികളെന്നു വിളിക്കപ്പെടുന്ന നമുക്കു് ക്രിസ്തു ഇപ്പോഴും ഇടർച്ചയും ഭോഷത്വവുമായിട്ടാണോ ഇരിക്കുന്നതു്? അതോ വിളിക്കപ്പെട്ടവർക്കു് ആയിരിക്കേണ്ടതുപോലെ ദൈവശക്തിയും ദൈവജ്ഞാനവുമാണോ? എന്തുകൊണ്ടാണ് അടയാളം ചോദിച്ച യഹൂദന്മാരും ജ്ഞാനം അന്വേഷിച്ച യവനന്മാരും ക്രിസ്തുവിനെ തിരിച്ചറിയാഞ്ഞതു്? എന്തുകൊണ്ടാണ് ഇക്കാലത്തും ആത്മീയകാര്യങ്ങളിൽ അടയാളം ആവശ്യപ്പെടുന്നവരും സത്യാന്വേഷികളും ക്രിസ്തുവിലുള്ള വിശ്വാസത്തിൽ എത്തിച്ചേരാത്തതു്? അടയാളം ആവശ്യപ്പെടുകയും ജ്ഞാനം അന്വേഷിക്കുകയും ചെയ്യുന്നതു് തെററല്ല. എന്നാൽ അവ അതിരു കവിഞ്ഞും അനിയന്ത്രിതവുമായിത്തീർന്നാൽ മനുഷ്യരെ വഴി തെററിക്കുവാൻ പര്യാപ്തമാണ്.

അപ്പോസ്തോലകാലങ്ങളിൽ ജീവിച്ചിരുന്ന യഹൂദന്മാർ അടയാളം ചോദിച്ചിരുന്നു: അതായതു്, വിശ്വാസത്തിനു നിദാനമായി ദൈവം അത്ഭുതങ്ങൾ പ്രവർത്തിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. സാധാരണ സംഭവഗതി കൊണ്ടു് അവർ തൃപ്തിപ്പെട്ടില്ല. അന്ന് അത്ഭുതങ്ങൾ വിശ്വാസത്തിനു സഹായകരമായിരുന്നെങ്കിൽ ഇന്ന് അവ വിശ്വാസത്തിനു തടസ്സമായിട്ടാണ് തീർന്നിരിക്കുന്നതു്. യഹൂദൻ അത്ഭുതങ്ങളെ സ്വാഗതം ചെയ്തു. ആധുനികമനുഷ്യൻ അവയെ നിഷേധിക്കയാണ് ചെയ്യുന്നതു്. സ്വാഭാവികമല്ലാത്തതും അസാധാരണവുമായ യാതൊരു കാര്യവും ഇന്നു വിശ്വാസത്തിനു പകരം സംശയമാണ് ജനിപ്പിക്കുന്നതു്. ഇന്നത്തെ ശാസ്ത്രീയ പുരോഗതിയാണ് ഈ വ്യത്യാസത്തിനു കാരണമെന്നു പറയാം. അങ്ങനെയെങ്കിൽ പുരാതന യഹൂദനും ആധുനികമനുഷ്യനും തമ്മിൽ അടയാളം ആവശ്യപ്പെടുന്ന കാര്യത്തിൽ വലിയ അന്തരമല്ലേ ഉള്ളതു് എന്നു നമുക്കു തോന്നിയേക്കാം. പ്രത്യക്ഷത്തിൽ അങ്ങനെ തോന്നാമെങ്കിലും ആലോചിച്ചു നോക്കുമ്പോൾ വലിയ അന്തരമൊന്നുമില്ലെന്നു മനസ്സിലാകും. എന്തെന്നാൽ അത്ഭുതങ്ങളെ സ്വാഗതം ചെയ്ത യഹൂദനും, അവയെ സംശയിക്കുകയും നിഷേധിക്കുകയും ചെയ്യുന്ന ആധുനിക മനുഷ്യനും ഒരു കാര്യത്തിൽ യോജിക്കുന്നു; അവർ ഇരുകൂട്ടരും ബാഹ്യമായ തെളിവാണ് ആവശ്യപ്പെടുന്നതു്. യഹൂദൻ ആവശ്യപ്പെടുന്ന ബാഹ്യമായ തെളിവ് അൽഭുതകരവും (അതായതു് പ്രകൃതിയുടെ സാധാരണഗതിയിൽ നിന്നു വ്യത്യസ്തമായതു്) ആധുനികമനുഷ്യൻ ആവശ്യപ്പെടുന്ന ബാഹ്യമായ തെളിവ് സാധാരണഗതിയിലുള്ളതും ആയിരിക്കണമെന്നേയുള്ളു. വിശകലനം ചെയ്യുമ്പോൾ രണ്ടു മനോഭാവവും ഏറെക്കുറെ ഒന്നുതന്നെ ആണെന്നു തെളിയും.

യഹൂദമനോഭാവത്തിൽ ശ്രേഷ്ഠമായ ഒരു വശമുണ്ടായിരുന്നു. ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട യഹൂദജാതി ലോകത്തിൽ ദുരിതങ്ങൾ അനുഭവിക്കേണ്ടിവന്നെങ്കിലും അവസാനം അൽഭുതകരമായ വിധത്തിൽ ദൈവത്തിൻെറ നേരിട്ടുള്ള ഇടപെടൽ നിമിത്തം മഹത്വകരമായ ഒരു പദവിയിലേക്കുയർത്തപ്പെടുമെന്ന് അവർ വിശ്വസിച്ചതിൽ തെററില്ല. യേശു പല അൽഭുതങ്ങൾ പ്രവർത്തിച്ചിരുന്നെങ്കിലും അതുകൊണ്ടൊന്നും അവർ തൃപ്തിപ്പെട്ടില്ല. അതിലും വലിയ അൽഭുതങ്ങളാണ് അവർ ആഗ്രഹിച്ചതും പ്രതീക്ഷിച്ചതും. ക്രൂശിക്കപ്പെട്ട ഒരു മിശിഹായുടെ രാജ്യം ഒരിക്കലും സർവ്വശക്തനായ യഹോവായുടെ രാജ്യമായിരിക്കയില്ല എന്നവർ വിചാരിച്ചു. അതുകൊണ്ടു് ക്രിസ്തു യഹൂദനു് ഇടർച്ചയായിത്തീർന്നു. യോനാ ദീർഘദർശിയുടെ അടയാളമല്ലാതെ മറെറാന്നും അവർക്കു നൽകപ്പെടുകയില്ല എന്നു കർത്താവു പറയുകയുണ്ടായി. യോനാ ദീർഘദർശി വെറും ഒരു സാധാരണക്കാരനായിരുന്നു. എങ്കിലും ഹൃദയത്തേയും മനസ്സാക്ഷിയേയും തട്ടിയുണർത്തുവാൻ കഴിവുള്ള ഒരു സജീവസന്ദേശം അയാളിൽ നിന്നു പുറപ്പെട്ടു. അപ്രകാരം തന്നെ എളിയവനായ യേശുവിൻെറ സ്നേഹസന്ദേശവും ജീവിതമാഹാത്മ്യവും അവരുടെ ഹൃദയങ്ങളെ ആകർഷിക്കുകയും വിശ്വാസത്തെ ആർജ്ജിക്കുകയും ചെയ്യണമെന്നായിരുന്നു ദൈവഹിതം. യഹൂദൻ പരമാർത്ഥമായി ക്രിസ്തുവിനെ നിഷേധിച്ചതുപോലെതന്നെ ആധുനികമനുഷ്യനും പരമാർത്ഥമായി ക്രിസ്തുവിനെ നിഷേധിക്കുന്നതാവാം. എന്നാൽ ദൈവത്തിൻെറ നിശബ്ദവും അദൃശ്യവുമായ പ്രവർത്തനങ്ങൾ സാധാരണ സംഭവങ്ങളിലും ഹൃദയത്തിൻെറ അന്തർഭാഗങ്ങളിലും കാണുവാൻ കഴിയാത്തിടത്തോളം കാലം നാം ദൈവത്തെ കണ്ടുമുട്ടിയെന്നു വരികയില്ല.

---

"Do unto others, as you would that others must do unto you" (മററുള്ളവർ നിങ്ങളോടു വർത്തിക്കണമെന്ന് നിങ്ങൾ അഭിലഷിക്കുന്നതുപോലെ അവരോടും പ്രവർത്തിക്കുക) എന്ന് അരുളിചെയ്ത മിശിഹാതമ്പുരാൻ ആ ഉത്തരവാദിത്വം നമ്മിലാണ് പ്രതിഷ്ഠിച്ചിരിക്കുന്നതു്. ഇന്നല്ലെങ്കിൽ നാളെ ആ ആദർശ നിഷ്ഠയുടെ ഫലം വെളിപ്പെടാതിരിയ്ക്കയില്ല.

# വിശദദീപം

## കർമ്മകാണ്ഡം

പുത്തൻകാവ് മാത്തൻതരകൻ

### ഗിരിഗീത

യാതൊരാൾ നിജസഹജാതനിൽ കോപം കോൾവോ—
നാധർഷണത്തിന്നവൻ യോഗ്യനായ്ത്തീരും നൂനം.
തൻസഗർഭ്യനെപ്പാരം നിസ്സാരനെന്നെണ്ണുന്നോൻ
ധർമ്മാസനത്തിൻ മുമ്പിൽ നിൽക്കുവാനിടവരും.
നിർബ്ബോധനെന്നാരാനു മന്യനെപ്പറയുകിൽ
നിശ്ചയമവനഗ്നിനരകാർഹനായ്ത്തീരും.
വഴിപാടുമായ് യാഗവേദിയിലേക്കു പോകും
വഴിയിൽ തവ സഹോദരനു നിന്റെ നേരെ
വല്ലതും വല്ലായ്മയുണ്ടെന്നുള്ള ചിന്തവന്നാൽ
തെല്ലുമേ മടിക്കാതെ യാഗപീഠത്തിൻ മുമ്പിൽ
താവകോപഹാരത്തെ സാദരം നിക്ഷേപിച്ചു
സാവേഗം ചെന്നു നിരപ്പാകണം ഭ്രാതാവുമായ്
സംപ്രീതഹൃദയനായ്പ്പിന്നീടു ചെന്നു യാഗ—
ശാലയിൽ യഥാവിധി വഴിപാടർപ്പിക്കുക.
വഴിയിൽ നിന്നോടൊത്തു താവകപ്രതിയോഗി
വരികിലിണങ്ങേണമവനോടുടൻതന്നെ.
നിന്നെയേല്പിക്കുമല്ലെന്നാകിലാമഹാവൈരി
നീതിപീഠത്തിൽ വാഴും നിയമജ്ഞന്റെ പക്കൽ.
സത്വരമയാൾ നിന്നെയേല്പിക്കും തൻ ഭൃത്യനെ
ഭൃത്യനൊന്നിന്നെക്കാരാഗൃഹത്തിനുള്ളിലാക്കും.
നീ കൊടുത്തടക്കേണ്ടുമന്ത്യത്തെക്കാശുപോലും
നൽകാതെ ലഭിക്കില്ലീ നിനക്കു വിമോചനം
പരസ്ത്രീഗതരായിത്തീരൊല്ലാ നിങ്ങളെന്നു
പഴയ വിശുദ്ധന്മാർ പറഞ്ഞു കേട്ടിട്ടില്ലേ?
ഞാനിന്നു കഥിക്കുവതത്രമാത്രമല്ലാരും
മാനസത്തിങ്കൽവച്ചു പോറേണ്ടും മഹാതപം.
മോഹത്താൽ പരസ്ത്രീയെ വീക്ഷിക്കും നരനെല്ലാ—
മാഹന്തഹൃദയത്താൽ ചെയ്യുന്നു വ്യഭിചാരം
ദക്ഷിണനേത്രം നിനക്കിടർച്ച വരുത്തുകിൽ
തൽക്ഷണം ചൂഴ്ന്നെടുത്തെറിയൂ തദംഗത്തെ.
പൂർണ്ണദേഹനായ്ച്ചെന്നു ഭീകരരസാതലം
പൂകിടുവതിനേക്കാളുമേകാംഗനാശം ശ്രേഷ്ഠം
ദക്ഷിണഹസ്തം നിനക്കിടർച്ച വരുത്തുകിൽ-
തൽക്ഷണമതു വെട്ടിത്തള്ളുക ദൂരത്തേക്കു.
ആകാരം മുഴുവനും നരകത്തിങ്കൽ ചെന്നു—
ങ്ങാലതിപ്പതേക്കാളുമേകാംഗനാശം ശ്രേഷ്ഠം.
ആരാനും സ്വകാന്തയെത്തള്ളിയാൽ നൽകീടേണ
മാരാലൊരുപേക്ഷണപത്രമെന്നുക്തംപുരാ.
പരസംഗത്താലല്ലാതവളെ ത്യജിപ്പവൻ
പാതിവ്രത്യഭ്രഷ്ടപ്രാപ്തിക്കവളെസ്സഹായിപ്പൂ.
ഈദൃശം പരിത്യാഗപാത്രമായ്ത്തീരുവോളെ—
ക്കാന്തയാക്കീടുവോനും ചെയ്യുന്നു വ്യഭിചാരം.

---

യവനന്മാർക്കു ക്രിസ്തുവിന്റെ സുവിശേഷം ഭോഷത്വമായിട്ടാണ് തോന്നിയത്. യവനന്മാർ വലിയ തത്വജ്ഞാനികളായിരുന്നു. ജ്ഞാനപ്രതിപത്തി വളരെ നല്ലകാര്യംതന്നെ. ഏതുകാര്യവും വിശകലനം ചെയ്യുകയും വിമർശിക്കുകയും അതിന്റെ അന്തരാത്മം മനസ്സിലാക്കുകയും ചെയ്യുന്നതു നല്ലതാണ്. എന്നാൽ തത്വജ്ഞാനികൾ ഓർക്കേണ്ട ഒരു പ്രധാന കാര്യമുണ്ട്; ബുദ്ധികൊണ്ട് ആരായുന്നതുപോലെതന്നെ ആത്മാവുകൊണ്ടു ആരാധിക്കുവാനും മനുഷ്യൻ കടപ്പെട്ടവനാണ്. ബുദ്ധിപരമായി മാത്രം പുരോഗമിക്കുന്ന മനുഷ്യൻ പലപ്പോഴും ആരാധനയിൽ വിമുഖത കാണിക്കുന്നു. ആത്മീയമായ വ്യായാമക്കുറവുനിമിത്തം ആത്മാവിന്റെ ശക്തികൾ നശിച്ചുപോകുന്നു. ആരാധന എന്ന വാക്ക് സാധാരണ ചെയ്യാറുള്ളതുപോലെ കേവലം ഇടുങ്ങിയ അർത്ഥത്തിലല്ല ഇവിടെ പ്രയോഗിച്ചിരിക്കുന്നത്. മനുഷ്യൻ വിലമതിക്കുകയും അഭിനന്ദിക്കുകയും സ്നേഹിക്കുകയും ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്യേണ്ട പല മൂല്യങ്ങൾ ജീവിതത്തിലുണ്ട്. അവയുടെ മുമ്പിൽ കേവലം വിമർശനപരവും താത്വികവുമായ ഒരു മനോഭാവം മാത്രമുണ്ടായാൽ മതിയാവുന്നതല്ല. ആദരവിന്റെയും ആരാധനയുടെയും ഒരു മനോഭാവമാണ് ആവശ്യം. അത് തത്വജ്ഞാനികൾ എന്നറിയപ്പെടുന്ന ചിലർക്കില്ല. ലോകപ്രകാരം ബുദ്ധിമാന്മാരെന്നു സ്വയം ഗണിക്കുകയും മറ്റുള്ളവരാൽ ഗണിക്കപ്പെടുകയും ചെയ്യുന്ന പലരും യേശുക്രിസ്തുവിന്റെ സുവിശേഷം ഭോഷത്വമായി കരുതുന്നു. അതിനുള്ള കാരണം അവരുടെ മനസ്സിന്റെയും, ജീവിതത്തിന്റെയും ഭാഗികമായ, അല്ലെങ്കിൽ അപൂർണ്ണമായ വികസനമാണ്. ചിന്തയോടൊപ്പം ആരാധനാമനോഭാവവും വളർന്നില്ലെങ്കിൽ മനുഷ്യൻ പുരോഗമിക്കയില്ല തന്നെ.

യേശുക്രിസ്തു നമ്മുടെ ജീവിതത്തിൽ ദൈവത്തിന്റെ ശക്തിയും ദൈവത്തിന്റെ ജ്ഞാനവുമാണോ? ക്രിസ്തുവിന്റെ സുവിശേഷത്തെക്കുറിച്ചു നാം ലജ്ജിക്കുന്നുണ്ടോ? ക്രിസ്ത്യാനിക്കു സജീവമായ സാക്ഷ്യമാണ് ലോകത്തിനു ഇന്ന് ഏറ്റവും ആവശ്യം. അതു നൽകുവാൻ നാം ഓരോരുത്തരും നമ്മുടെ സഭയും പ്രാപ്തരായിത്തീരട്ടെ.

—○○—

(5-ാം പേജിൽനിന്നു തുടർച്ച)

ങ്കിലും, സാധാരണയായി സ്വീകരിക്കപ്പെട്ട ആ വൽസരം ഈ ആഘോഷത്തിനു തെരഞ്ഞെടുക്കയാണുണ്ടായത്.

അപ്രകാരം മാർതോമ്മാശ്ളീഹായുടെ കേരളപ്രവേശനം 52 അഥവാ 50, അഥവാ മറ്റേതെങ്കിലും വൽസരമെന്നു അഭിപ്രായവ്യത്യാസമുണ്ടായാലും, സാധാരണയായി സ്വീകരിക്കപ്പെട്ടിരിക്കുന്ന 52, ശതവൽസരാഘോഷത്തിനു് തെരഞ്ഞെടുക്കുന്നതിൽ അനൗചിത്യമില്ല.

### മാർ തോമ്മാശ്ളീഹായുടെ കബറിടം

മാർതോമ്മാശ്ളീഹായുടെ കബറിടം മൈലാപ്പൂരിൽ സ്ഥിതിചെയ്യുന്നുവെന്നു മലങ്കരസഭ പാരമ്പര്യമായി വിശ്വസിച്ചുവരുന്നു. പാശ്ചാത്യ ഏഷ്യയിലേയും പേർഷ്യയിലേയും സുറിയാനിക്കാർക്കു പൂർവകാലം മുതൽ ഈ വിശ്വാസംതന്നെയാണുണ്ടായിട്ടുള്ളത്. മലങ്കര മാർതോമ്മാ ക്രിസ്ത്യാനികളെപ്പോലെ വിദേശസുറിയാനിക്കാരും പൂർവ്വകാലം മുതൽ മൈലാപ്പൂരിലേക്ക് തീർത്ഥയാത്ര നടത്തിയിരുന്നു.

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മർക്കോസ്. 12. 13—17.**

പരീശന്മാരും ഹെരോദ്യരും വലിയ കൌശലമാണവിടെ ഉപയോഗിച്ചത്. ഒന്നാമത്, അവരുടെ ചോദ്യത്തിന് ധൈര്യസമേതം ഉത്തരം നൽകുവാൻ കർത്താവിനു ഒരു പ്രേരണ; രണ്ടാമത് ഏതുവിധം ഉത്തരം നൽകിയാലും അതുമൂലം അവനെ കെണിയിൽ പിടിക്കാമെന്നുള്ള പ്രതീക്ഷ. ഇവ ആയിരുന്നു അവരുടെ ഉദ്ദേശം അവരുടെ കൌശലം അതിന്റെ യഥാർത്ഥ നിറത്തിൽ കർത്താവ് മനസ്സിലാക്കി. അതിനനുസരണമായ ഒരു മറുപടിയാണ് താൻ നൽകിയതും. "കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളതു ദൈവത്തിനും കൊടുപ്പിൻ." കൈസർക്കുള്ളതു കൈസർക്കു കൊടുപ്പാൻ നാം കടപ്പെട്ടവരാണ്. എന്നാൽ അതുമൂലം ദൈവത്തോടുള്ള ചുമതല നാം വിസ്മരിക്കുവാനിടയാകരുത്. എന്നുതന്നെയല്ല ദൈവത്തോടുള്ള ചുമതലയ്ക്ക് ഭംഗം വരുത്താത്ത വിധത്തിലേ മറ്റേതു നിർവ്വഹിക്കപ്പെടാവൂ. നമ്മുടെ പരിമിതമായ ചുററുപാടുകളിൽ ഭരണക്കൂടത്തോടുള്ള പ്രാഥമിക ചുമതലകൾ നാമെങ്ങിനെ നിർവ്വഹിക്കുന്നു. ആദായ നികുതി, സെയിൽസ്റ്റാക്സ് ആദിയായി ഏതെങ്കിലും ഇനത്തിൽ കൈസറിനെ അപഹരിക്കുവാൻ നാം ശ്രമിക്കുന്നുണ്ടോ?

**ചൊവ്വാ. മർക്കോസ് 12. 18-27.**

സാദൂക്യർ മറെറാരു ചോദ്യവുമായിട്ടാണ് കർത്താവിനെ സമീപിക്കുന്നതു്. അതിനവർ ആധാരമാക്കിയതു് വി. വേദപുസ്തകമായിരുന്നു. പുനരുത്ഥാനത്തിൽ വിശ്വസിക്കുന്നതെത്ര അബദ്ധമെന്നാണ് അവർ വേദപുസ്തകം ആസ്പദമാക്കി വാദിക്കുന്നതു്. അതേ വേദപുസ്തകം അടിസ്ഥാനപ്പെടുത്തി കർത്താവ് അവരുടെ വാദത്തെ ഖണ്ഡിക്കുന്നു. വേദപുസ്തകം അടിസ്ഥാനപ്പെടുത്തി ഇതേ വിധമുള്ള വാദകോലാഹലങ്ങൾ ഇന്നും നടക്കുന്നുണ്ട്. അതിൽ വിജയം നടിച്ചു ജയഭേരി അടിക്കുന്നവരും ചുരുക്കമല്ല. "നീ ഇതു ജ്ഞാനികൾക്കും വിവേകികൾക്കും മറച്ചു ശിശുക്കൾക്കു വെളിപ്പെടുത്തി" എന്നു കർത്താവ് പറഞ്ഞതും പല വിഷയങ്ങളിലും അർത്ഥവത്താണ്. വിനയവും മറുവശം ഗ്രഹിപ്പാനുള്ള സന്നദ്ധതയുമില്ലാത്തവർക്ക് സത്യം ഗ്രഹിപ്പാൻ സാധിച്ചു എന്നു വരുന്നതല്ല.

**ബുധൻ. മർക്കോസ് 12. 28-37.**

പരീശന്മാരുടെയും സാദൂക്യരുടെ വാദം കഴിഞ്ഞു. ശാസ്ത്രിമാരിൽ ഒരുവൻ അഗതനായിരിക്കയാണ്. അവൻ കർത്താവിന്റെ ഉത്തരങ്ങൾകേട്ട് സംതൃപ്തനായിട്ടാണു ചോദ്യവുമായി സമീപിച്ചതു്. ഏതായാലും അവനു മുൻവിധി ഒന്നും ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. അല്ലെങ്കിൽ കർത്താവിന്റെ മറുപടിയാൽ അവൻ സംതൃപ്തനാകുവാൻ മാർഗ്ഗമില്ലല്ലോ. പരീശന്മാരും സാദൂക്യരും ഓരോ വിധത്തിലുള്ള മുൻവാധിയോടുകൂടെ കർത്താവിനെ സമീപിച്ചതു കൊണ്ടാണ് കർത്താവിന്റെ മറുപടി അവരെ സംതൃപ്തരാക്കാഞ്ഞതു്. നാം ഓരോ പ്രശ്നങ്ങളെ അഭിമുഖീകരിക്കുമ്പോഴും ഈ ഒരു മനോഭാവം പുലർത്തേണ്ടതാവശ്യമാകുന്നു. ഇന്നത്തെ സഭാന്തരീക്ഷത്തിൽ എത്രമാത്രം തുറന്ന ഹൃദയത്തോടുകൂടെയാണു നാം വിവിധ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതും അഭിപ്രായപ്രകടനങ്ങൾ നടത്തുന്നതും.

**വ്യാഴം. മർക്കോസ് 12 38—44**

യഹൂദമതനേതാക്കന്മാരെ സംബന്ധിച്ച് കർത്താവു പറഞ്ഞതിന്റെ ചുരുക്കം മാത്രമേ സുവിശേഷകൻ ഇവിടെ രേഖപ്പെടുത്തിയിട്ടുള്ളു. കുറെക്കൂടെ വിശദമായ വിവരങ്ങൾ വി. മത്തായി 23-ൽ കാണുക. നേതാക്കന്മാരെന്നു ഭാവിച്ചു നടന്ന അ കൂട്ടർ ബാഹ്യമായ പ്രതാപങ്ങളിലാണ് കൂടുതൽ തൽപരരായിരുന്നതു്. അവർ ഭക്തി നടിച്ചു് സാധുക്കളായിരുന്ന അളുകളെ കബളിപ്പിച്ചു് പിടുങ്ങാവുന്നിടത്തോളം പണം വാങ്ങിച്ചുകൊണ്ടിരുന്നു. ലോഭം കൂടാതെ തനിക്കുള്ളതു് സർവ്വവും ദേവാലയ ഭണ്ഡാരത്തിൽ നിക്ഷേപിച്ച അ ദരിദ്ര സ്ത്രീയുടെ പ്രവൃത്തി കർത്താവിന്റെ പ്രശംസയ്ക്ക് വിധേയമായതു് സൂക്ഷിക്കുക. നമ്മുടെ ഭക്തിയുടെ സ്വഭാവം എന്താകുന്നു. ദൈവം ഒരുവന്റെ കഴിവുകളെ ആശ്രയിച്ചല്ല, അവന്റെ ത്യാഗത്തിന്റെ അളവിനെ ആശ്രയിച്ച് ന്യായം വിധിക്കുന്നു എന്നു സ്മരിച്ചാലും.

**വെള്ളി. മർക്കോസ്. 13. 1-13.**

കർത്താവു ദേവാലയം വിട്ടു പോകുന്നതിനു മുമ്പായി അവസാനം കൽപിച്ചതു് ആ ദേവാലയം മനുഷ്യരാലും മൃഗങ്ങളാലും ഉപേക്ഷിക്കപ്പെട്ടിട്ട് പരിപൂർണ്ണവിജനമാകുമെന്നായിരുന്നു. അതിനു കാരണം ദൈവം തന്നെ അതിനെ ഉപേക്ഷിച്ചതാണുതാനും. ഭക്തന്മാരായ ശിഷ്യഗണത്തിൽ ചിലർ അതിനെക്കുറിച്ച് കൂടുതലാരായുവാൻ തുനിഞ്ഞതു് സ്വാഭാവികമായിരുന്നു. അവർക്കു ലഭിച്ച മറുപടിയും ഭിന്നമായിരുന്നില്ല. എന്നാൽ പ്രകൃതിക്ഷോഭമോ, യുദ്ധമോ എന്തുണ്ടായാലും പരിഭ്രമിക്കരുതു്. അവർ എവിടെ ഏതു സാഹചര്യത്തിൽ ആയിരുന്നാലും കർത്താവിന്റെ വിശ്വസ്തസാക്ഷികളായിരിപ്പാനാണ് അവിടത്തെ ആജ്ഞ. എന്നാൽ അങ്ങിനെയുള്ളവർക്ക് കർത്താവിന്റെ സാന്നിദ്ധ്യവും പരിശുദ്ധാത്മാവിന്റെ നടത്തിപ്പും വാഗ്ദത്തം ചെയ്തിട്ടുണ്ട്. സാഹചര്യങ്ങളേയും സ്നേഹിതരേയും പഴിപറയാതെ നമുക്ക് കർത്താവിന്റെ വിശ്വസ്തദാസന്മാരായിരിപ്പാൻ ശ്രമിക്കാം.

**ശനി. മർക്കോസ്. 13. 14-27.**

യെരുശലേമിനു് വരുവാനിരിക്കുന്ന നാശത്തെപ്പററിയുള്ള വിവരണമാണു നാമീഭാഗത്തു വായിക്കുന്നതു്. ഏതാണ്ട ഈരൂപത്തിൽ അതു് സംഭവിക്കുകയും ചെയ്തു. എന്നാൽ കർത്താവിന്റെ വാക്കുകൾ യെരുശലേമിനെ മാത്രം സ്പർശിക്കുന്നു എന്നു കരുതേണ്ട ആവശ്യമില്ല. രാഷ്ട്രങ്ങളുടെ മേലുണ്ടാകുന്ന ന്യായവിധിയൊക്കെയും ഏതാണ്ടീരൂപത്തിലായിരിക്കും. സുദീർഘമായ പാരമ്പര്യവും ചരിത്രവുമുണ്ടായിരുന്ന യഹൂദ ജാതിയുടെ, രാഷ്ട്രമെന്ന നിലയിലുള്ള ചരിത്രം ആ നിലയിലവസാനിച്ചു. സമുദായമെന്ന നിലയിൽ നമ്മുടെ പുരാതനത്വത്തിലും വിശ്വാസനൈർമ്മല്യത്തിലും അഭിമാനിക്കുന്ന നാം ദൈവോദ്ദേശനിർവ്വഹണത്തിൽ ദത്തശ്രദ്ധരാകുന്നില്ലെങ്കിൽ യഹൂദ ചരിത്രം നമ്മെ കാര്യബോധമുള്ളവരാക്കേണ്ടതാണ്. വ്യക്തികളായിതന്നെ ചെയ്യാവുന്ന ഏതെങ്കിലും കാര്യങ്ങളിൽ നാം അലസരായി കഴിയുന്നുണ്ടോ എന്നു ചിന്തിച്ചു നോക്കുക.

---

(4-ാം പേജിൽനിന്നു തുടർച്ച)

മറുപടി പറഞ്ഞ ശേഷം (3: 2) "യഹൂദന്മാരും യവനരും ഒരുപോലെ പാപത്തിൻകീഴാകുന്നു, നമുക്ക് വിശേഷതയുണ്ടോ? അശേഷമില്ല" (3: 9) എന്ന് അദ്ദേഹം അതു വിശദീകരിക്കുന്നു. കാലം സംബന്ധിച്ച്, ദൈവം യഹൂദജാതിയോട് ആദ്യം ഉഭയസമ്മതം ചെയ്തു എന്നും, ക്രിസ്തു വന്നതു് യഹൂദന്മാരുടെ ഇടയിലായിരുന്നു എന്നും ഉള്ളതു് വാസ്തവം തന്നെ. എങ്കിലും ന്യായപ്രമാണം മൂലം പാപത്തിൽ നിന്നുള്ള വിടുതൽ ലഭിച്ചില്ല., ന്യായപ്രമാണം പാപത്തെപ്പററിയുള്ള പരിജ്ഞാനമല്ലാതെ, പാപത്തിന്മേൽ വിജയം നേടുവാനുള്ള ശക്തി പ്രദാനം ചെയ്യുന്നതായിരുന്നില്ല. ന്യായപ്രമാണത്തിന്മേലുള്ള അവരുടെ ആശ്രയം ക്രിസ്തുവിനെ സ്വീകരിക്കുന്നതിൽ നിന്ന് അവരെ പിന്തിരിക്കുക

# ജമെയ്ക്കായിലെ വിവാഹനിലവാരം

(കെ. വി. മാമ്മൻ)

"ബ്രിട്ടീഷ് വീക്ക്ലി" എന്ന പ്രസിദ്ധ ഇംഗ്ലീഷു വാരികയിൽ വായിച്ച ഒരു ലേഖനത്തെ അധികരിച്ചാണ് ഈ ലേഖനം എഴുതുന്നത്.

വിവാഹത്തെപ്പററി ഇംഗ്ലീഷുകാരോ; നാമോ ധരിച്ചിരിക്കുന്നതുപോലെയല്ല ജമെയ്ക്കാക്കാർ കരുതുന്നത്. വിവാഹം പരിപാവനവും, മരണംവരെ നിലനിൽക്കുന്നതുമായ ഒരു ബന്ധമാണെന്നാണല്ലോ ക്രിസ്ത്യാനികൾ പാരമ്പര്യമായി കരുതുന്നത്. അവിവാഹിതനായ ഒരു പുരുഷനും, ഒരു സ്ത്രീയും ഒന്നിച്ചു താമസിക്കുന്നതിനെ ക്രിസ്ത്യാനികളും, അല്ലാത്തവരും അവജ്ഞയോടുകൂടിയാണല്ലോ വീക്ഷിക്കുന്നത്.

എന്നാൽ ജമെയ്ക്കായെ സംബന്ധിച്ച് അതു ശരിയാണെന്നു ആരും പറയുകയില്ല. നവീനചിന്താഗതികൾ ജമെയ്ക്കാനിവാസികളെ ബാധിച്ചിട്ടില്ലാത്തതിനാൽ അവരെ ഇതുകാരണമാക്കി ആരും വിമർശിക്കുന്നില്ല. എന്തെന്നാൽ ഒരു നൂററാണ്ടിനു മുമ്പ് അവർ അടിമകളും, ക്രിസ്തുമാർഗ്ഗത്തെപ്പററി അറിവില്ലാത്തവരും ആയിരുന്നു. അടിമസന്താനങ്ങൾ വർദ്ധിക്കുന്നതു യജമാനന്മാർക്കു താല്പര്യമായിരുന്നു. അതുകൊണ്ടു അവരുടെ സംഖ്യ അനിയന്ത്രിതമായി വർദ്ധിക്കുന്നതിനുള്ള പ്രോത്സാഹനം അവർക്കു ലഭിച്ചിരുന്നു. നാം വിവക്ഷിക്കുന്നതുപോലുള്ള വിവാഹം അവർക്കു അജ്ഞാതമായിരുന്നു. ഇതു് അടിമത്വവ്യവസ്ഥിതിയുടെ ദുരന്തഫലങ്ങളിലൊന്നായിരുന്നു.

പട്ടണങ്ങളിലും, നാട്ടിൻപുറങ്ങളിലും ഉള്ള ഭൂരിപക്ഷം കുട്ടികളും നിയമാനുസരണമല്ലാതെ ജനിച്ചു വളർത്തപ്പെട്ടവരാണ്. ഒന്നിച്ചു താമസിക്കുന്ന മിക്ക ദമ്പതിമാരും യഥാർത്ഥത്തിലുള്ള വിവാഹത്താൽ ബന്ധിക്കപ്പെട്ടവരല്ല. ആണും, പെണ്ണും വ്യവസ്ഥയില്ലാതെ ഇടകലർന്നു ജീവിക്കുന്നു. പുരുഷന്മാർക്കു അവരുടെ കുഞ്ഞുങ്ങളെപ്പററിയുള്ള ഉത്തരവാദിത്വം (Parental res--ponsibility) തുലോം കുറവാണ്. എന്നാൽ ചില വ്യത്യാസങ്ങൾ അങ്ങിങ്ങായി കാണുന്നുണ്ടുതാനും. ഈ സാമൂഹ്യവ്യവസ്ഥിതി ആകപ്പാടെ ഉടച്ചു വാർക്കുന്നതിനു അവിടുത്തെ ക്രൈസ്തവസഭകൾ അനവരതം വേല ചെയ്തു കൊണ്ടിരിക്കുന്നു.

ശിശുക്കളെ സ്നാനം ചെയ്യിക്കുന്നതിനും, പ്രതിഷ്ഠിക്കുന്നതിനും മാതാക്കൾ പള്ളിയിൽ കൊണ്ടുവരുമ്പോഴാണ് സഭയ്ക്കു പ്രവർത്തിക്കുവാനുള്ള ഒരവസരം ലഭിക്കുന്നത്. മാതാപിതാക്കൾ വിവാഹിതരാണോ, അല്ലയോ, എന്നു പട്ടക്കാരൻ ഈ അവസരത്തിൽ കണ്ടുപിടിക്കുന്നു. വിവാഹിതരല്ലെങ്കിൽ പുരോഹിതൻ അവളോടു് ഇപ്രകാരം ചോദിക്കും" നീയും ഈ ശിശുവിൻെറ അച്ഛനും ഒന്നിച്ചാണോ താമസിക്കുന്നതു്?" "അതെ" എന്നായിരിക്കും സാധാരണ ലഭിക്കുന്ന മറുപടി. നിങ്ങൾ എന്താണ് വിവാഹിതരാകാത്തതെന്നു പുരോഹിതൻ വീണ്ടും ചോദിക്കുന്നപക്ഷം, വിവാഹം വളരെ പണച്ചെലവുള്ളതാണെന്നോ, അല്ലെങ്കിൽ അവൾ വിവാഹം അഭിലഷിക്കുന്നില്ലെന്നോ ഉത്തരം പറയും. വിവാഹച്ചെലവു സാരമുള്ളതല്ലെന്നു പുരോഹിതൻ പറഞ്ഞു മനസ്സിലാക്കുന്നു. ജമെയ്ക്കാനിവാസികൾ അധികം ഇഷ്ടപ്പെടുന്ന "സ്വീകരണസൽക്കാരങ്ങൾ" അവർ വിചാരിക്കുന്നതുപോലെ അത്ര പ്രാധാന്യമുള്ളതല്ലെന്നും പട്ടക്കാരൻ അവരെ പറഞ്ഞു ധരിപ്പിക്കുന്നു. ചലപ്പോൾ പട്ടക്കാരനും, ദമ്പതിമാരുമായുള്ള ഒരഭിമുഖസംഭാഷണം അവരെ വിവാഹത്തിനു പ്രേരിപ്പിക്കും.

ജമെയ്ക്കാനിവാസികൾക്കു ഏററം പ്രിയംകരമായിരിക്കുന്ന 'സ്വീകരണ'ച്ചെലവുകൾ കുറയ്ക്കുന്നതിനു നാട്ടിൻപുറങ്ങളിൽ "കൂട്ടവിവാഹം" ഇപ്പോൾ ക്രമീകരിച്ചുവരുന്നുണ്ട്. അനേകം വിവാഹങ്ങൾ ഒരേ ദിവസം നടത്തിയാൽ ഒററ സ്വീകരണച്ചടങ്ങു മതിയാകും. അവിവാഹിതരായി ഒരുമിച്ചു താമസിക്കുന്ന ദമ്പതികൾ പള്ളിയിൽ ചെന്നു വിവാഹം സ്വീകരിക്കുന്നതിനു പട്ടക്കാരും, മററു സുവിശേഷപ്രവർത്തകരും അങ്ങനെയുള്ളവരെ പ്രേരിപ്പിക്കുന്നു. മുമ്പു ജമെയ്ക്കാ ഭരിച്ചിരുന്ന ഗവർണരുടെ പത്നിയായിരുന്ന "ലേഡിമാഗ്ഗിൻസ്" മേൽ പ്രസ്താവിച്ചതരത്തിലുള്ള പല കൂട്ടവിവാഹങ്ങളിലും ഹാജരായിരുന്ന് പ്രോത്സാഹനം കൊടുത്തിട്ടുണ്ട്. അമേരിക്കൻ ഐക്യനാടുകളിൽ ഒരു പ്രസംഗപരമ്പര നടത്തി അനേകം വിവാഹമോതിരങ്ങൾ വാങ്ങി ജമെയ്ക്കാനിവാസികളുടെ വിവാഹാനന്തരമുള്ള സ്വീകരണസമയത്തു "ലേഡിമാഗ്ഗിൻസ്" ദമ്പതിമാർക്കു സമ്മാനമായി കൊടുത്തിട്ടുണ്ട്.

മണവാളൻെറയും, മണവാട്ടിയുടെയും മക്കളും, മക്കളുടെ മക്കളും (കൊച്ചുമക്കൾ) അവരുടെ വിവാഹസമയത്തു അവരെ അനുഗമിക്കുക സാധാരണയാണ്. മണവാട്ടിവല്യമ്മ മക്കളുടെ മക്കളാകുന്ന (ചെറുമക്കൾ) തോഴ്മക്കാരുമായി പള്ളിയിൽ നില്ക്കുന്ന കാഴ്ച അപൂർവ്വമല്ല. അവിവാഹിതരായ ദമ്പതികളിൽ നിന്നും ജനിക്കുന്ന കുഞ്ഞുങ്ങളെ മാമോദീസായ്ക്കു കൊണ്ടുവരുമ്പോഴാണ് മാതാപിതാക്കളുടെ വിവാഹം നടത്തുവാൻ പുരോഹിതന്മാർ ശ്രമിക്കുന്നതു്. വിവാഹിതരാകാതെ മാതാപിതാക്കളായ യുവതീയുവാക്കന്മാരെ സഭാജീവിതത്തിൽനിന്നും പുരോഹിതന്മാർ അകററി നിർത്തുന്നു. ആരോഗ്യവകുപ്പുമുഖേനയുള്ള മായാദീപപ്രദർശനങ്ങളാലും, പ്രസംഗപരമ്പരകളാലും, പട്ടക്കാരുടെയും മററും വ്യക്തിപരമായ ഉപദേശങ്ങളാലും ജനങ്ങളെ വിവാഹജീവിതത്തിൻെറ പാവനമായ മേന്മയെ ധരിപ്പിക്കുന്നു. ക്രിസ്തുമതസ്വീകരണത്തോടുകൂടി ജനങ്ങൾക്കു ധർമ്മബോധത്തിൽനിന്നുത്ഭവിക്കുന്ന മനസ്സാക്ഷിയുടെ വെല്ലുവിളികൾ അഭിമുഖീകരിക്കേണ്ടിവരുന്നു. തന്മൂലം അവിവാഹിതരായി ജീവിതം നയിക്കുന്ന പല ദമ്പതികളും പുരോഹിതൻെറ അടുത്തുചെന്ന് അവർക്കു യഥാർത്ഥ ക്രിസ്ത്യാനികളായി ജീവിക്കുവാനുള്ള ആഗ്രഹം വ്യക്തമാക്കുന്നുണ്ട്.

ഇതു സംബന്ധിച്ചു പല കഴഞ്ഞ പ്രശ്നങ്ങളേയും പട്ടക്കാർക്കും, സുവിശേഷകർക്കും മററും ദൈനംദിനം അഭിമുഖീകരിക്കേണ്ടിയിരിക്കുന്നു. ഒന്നിലധികം സ്ത്രീകളുമായി ജീവിച്ച് അവരിലെല്ലാം സന്താനങ്ങളുള്ള ഒരുവൻ ക്രിസ്ത്യാനിയാകുവാൻ ആഗ്രഹിക്കുന്നപക്ഷം അവൻ ആരെയാണ് വിവാഹം ചെയ്യേണ്ടതു്? ഇങ്ങനെയുള്ള സംഗതികൾക്ക് നിർദ്ദിഷ്ട നിയമങ്ങൾ നിർമ്മിക്കുക സാധ്യമല്ല. വ്യക്തിപരമായ ഓരോ പ്രശ്നത്തെയും പ്രത്യേകം പരിശോധിക്കയെ കരണീയമായിട്ടുള്ളു. അടിസ്ഥാനകാര്യങ്ങളിൽ പോലും ക്രിസ്തീയ പ്രമാണങ്ങളെയും, ധാർമ്മികമൂല്യങ്ങളെയും അജ്ഞതയാൽ അവഗണിച്ചു ജീവിക്കുന്നവരെ, പുരോഹിതന്മാരുടെയും മ

---

യും ചെയ്യു. പഴയ നിയമത്തിൽ പല ഭാഗത്തുനിന്ന് വാക്യങ്ങൾ ഉദ്ധരിച്ച് സകല മനുഷ്യരും പാപത്തിൻകീഴാകുന്നു എന്നു് അദ്ദേഹം ഉറപ്പിക്കുന്നു. ഗലാത്യ ലേഖനത്തിലും ന്യായപ്രമാണത്തിൻെറ ശക്തിയില്ലായ്മയേയും മററും സംബന്ധിച്ച് അപ്പോസ്തലൻ എഴുതുന്നുണ്ട്. (ഗലാ. 3: 23—4: 21, 2: 16 കാണുക.)

# ക്രൈസ്തവലോകവാർത്തകൾ

(K. P.)

## റോമൻ കത്തോലിക്കാവൈദിക സിമ്മനാരി

പൂർവദേശത്തെ ഏററവും വലിയ റോമൻ കത്തോലിക്കാ വൈദിക സിമ്മനാരി പൂനായിൽ സ്ഥാപിക്കുന്നതിനുള്ള ഒരു പദ്ധതി റോമൻ കത്തോലിക്കാസഭ സ്വീകരിച്ചിരിക്കുന്നു. പൂനാ നഗരത്തിനു വടക്കുകിഴക്കായി നദിയുടെ തീരത്തു് അനേകശതം ഏക്കറുകൾ ഉൾക്കൊള്ളുന്ന ഒരു വലിയ ഭൂവിഭാഗം ഇതിലേക്കുവേണ്ടി എടുത്തു് അവിടെ സിമ്മനാരി ആരംഭിക്കുന്നതിനാണു് നിശ്ചയിച്ചിരിക്കുന്നതു്. വിവിധ സമൂഹങ്ങളുടെ പല വൈദിക കോളജ്ജുകൾ ഇവിടെ സ്ഥാപിച്ചു് വിപുലമായ ഒരു സിമ്മനാരിയായി ഉയർത്തുന്നതിനാണു് ഈ പദ്ധതി. അവിടെ അദ്ധ്യയനം നടത്തുന്ന വിദ്യാർത്ഥികൾക്കു് വിവിധ കോളജ്ജുകളിലെ പ്രമുഖരായ പല അദ്ധ്യാപകന്മാരുടെയും കീഴിൽ പരിശീലനം നടത്തുന്നതിനുള്ള സൌകര്യം ഉണ്ടായിരിക്കും. ഏഷ്യൻ രാജ്യങ്ങളിൽ നിന്നും ആഫ്രിക്കാ, ഓസ്ട്രേലിയ എന്നീ പൌരസ്ത്യ ദേശങ്ങളിൽ നിന്നും ഇവിടെ വിദ്യാർത്ഥികൾ വന്നു ചേരുന്നതാണു്. പൂർവദേശത്തെ എല്ലാം റോമൻ കാത്തോലിക്കരുടേയും വൈദിക വിദ്യാഭ്യാസ കേന്ദ്രം ഇതായിത്തീരുകയും ചെയ്യും.

## റഷ്യൻ ഓർത്തഡോക്സ്സഭ

അമേരിക്കൻ റഷ്യൻ ഓർത്തഡോക്സ് സഭയുടെ 1951-ലെ വാർഷിക പുസ്തകം(Year Book)പ്രസിദ്ധീകരിച്ചിരിക്കുന്നു. അതിൻപ്രകാരം ജപ്പാനിൽ ഇപ്പോൾ 40,000, റഷ്യൻ സഭാംഗങ്ങൾ ഉള്ളതായി രേഖപ്പെടുത്തിയിരിക്കുന്നു. 194 ഇടവകകളിലായിട്ടാണു് ഈ ആളുകൾ അധിവസിക്കുന്നതു്. ഇവരുടെ ശുശ്രൂഷയ്ക്കായി 70 ജപ്പാൻകാരായ പുരോഹിതന്മാരുണ്ടു് ജപ്പാൻ ഭാഷയിൽ തന്നെയാണു് പരസ്യാരാധന നടത്തുന്നതു്. കൊറിയായിലും ഇതുപോലെതന്നെ അനേകായിരം റഷ്യൻ ഓർത്തഡോക്സുകൾ ഉണ്ടെന്നും, അവരുടെയും പട്ടക്കാർ കൊറിയാക്കാർതന്നെയാണെന്നും കാണുന്നു. അലാസ്കാ എന്നു പറയുന്ന സ്ഥലത്തും ഇതുപോലെ തന്നെയുള്ള റഷ്യൻ അമേരിക്കൻ മിഷ്യനറി ഇടവകകൾ ഉണ്ടു്. സിററ്കാ എന്നസ്ഥലത്തു് അവരുടെ ഭദ്രാസന ദേവാലയവും അതിനെ കേന്ദ്രീകരിച്ചുകൊണ്ടു് 12. മിഷ്യനറി കേന്ദ്രങ്ങളിലായി 80 ഇടവകകളും ഉണ്ടു്. 50,000 സഭാംഗങ്ങൾ ഈ ഇടവകകളിലായി പാർക്കുന്നു. തെക്കെ അമേരിക്കയിൽ ഒരു ലക്ഷം റഷ്യൻ ഓർത്തഡോക്സുകൾ ഉണ്ടെന്നും കാണുന്നു.

## ഗ്രേക്കബാലകർ.

ഗ്രീസും, യൂഗോസ്ളാവിയായും തമ്മിൽ യുദ്ധം ഉണ്ടായിരുന്നകാലത്തു് അനേകം ഗ്രേക്കബാലികാ ബാലന്മാരെ യൂഗോസ്ളാവിയാക്കാർ പിടിച്ചുകൊണ്ടുപോയി. അവരിൽ പലരേയും ഇന്നും യൂഗോസ്ളാവിയായിൽ ഒളിവിൽ താമസിപ്പിച്ചിരിക്കുകയാണു്. മെയ് 24—ാം തീയതി അതിൽ 214 പേരെ യൂഗോസ്ളിവിയ തിരിച്ചയക്കുകയുണ്ടായി. ഏകദേശം 10,000, പേ[illegible]ളം ഇനിയും തിരിച്ചയക്കപ്പെ[illegible]യുണ്ടെന്നാണു് കണക്കാക്കിയിരിക്കുന്നതു് ഗ്രീസിൽനിന്നു് ഇങ്ങനെ പിടിച്ചുകൊണ്ടുപോയിരുന്ന രണ്ടരലക്ഷത്തിൽപരം കുട്ടികളെ ബൾഗേറിയ, റൂമേനിയ, ചെക്കോസ്ളാവാക്കിയ, പോളണ്ടു് എന്നീ കമ്മ്യൂണിസ്റ്റു രാജ്യങ്ങളിലാണു് പാർപ്പിച്ചിരുന്നതു്.

അവരെ വീണ്ടെടുക്കുന്നതിനു് യു.എൻ.ഒ ചെയ്ത ശ്രമങ്ങൾ എല്ലാം റഷ്യയുടെ നിസ്സഹകരണം കൊണ്ടു് ആരംഭത്തിൽ പരാജയമടയുകയാണു ചെയ്തതു്. പിന്നീടു് റഷ്യ അയയുകയും, യു. എൻ. ഒ യുടെയും റെഡ്ക്രോസ്സിൻെറയും നിരന്തര പരിശ്രമങ്ങൾ കൊണ്ടു് അവരിൽ അധികം പേരെയും തിരിച്ചയപ്പിക്കുകയും ചെയ്തു. ഗ്രീക്കഗവർമ്മെൻറും, ഗ്രീക്കുസഭയും ഇപ്രകാരം വീണ്ടെടുക്കപ്പെട്ട കുട്ടികളെ യഥാസ്ഥാനപ്പെടുത്തുന്ന പരിശ്രമം ചെയ്തുവരുന്നു.

## അഖിലലോക സഭാകൌൺസിലും യൂറോപ്പിലെ ഓർത്തഡോക്സ് സഭകളും.

ജിനീവായിൽ കേന്ദ്രമാക്കി പ്രവർത്തിച്ചു വരുന്ന ലോകസഭാകൌൺസിലിൻെറ ഒരു പ്രധാന വിഭാഗം, യുദ്ധം മൂലവും മററും ദുരിതമനുഭവിക്കുന്ന സഭകൾക്കു് ആശ്വാസം നൽകി വരുന്നു. അമേരിക്കർ സംഭാവനയായി നൽകിവരുന്ന അനേകലക്ഷം ഡോളറുകൾ ഇതിലേക്കാണു് വിനിയോഗിക്കുന്നതു്. അടുത്തകാലത്തുണ്ടായിരുന്ന യുദ്ധം മൂലം യൂഗോസ്ളാവിയായിലേയും, ഗ്രീസിലേയും സഭകൾ വളരെ വിഷമം അനുഭവിക്കുന്നുണ്ടു്. ഈ ഓർത്തഡോക്സ് സഭകളെ സഹായിക്കുന്നതിനുള്ള ഒരു പദ്ധതി ആവിഷ്ക്കരിക്കുന്നതിനായി ഇപ്പോൾ ഒരു കമ്മീഷനെ സഭാകൌൺസിൽ നിയോഗിച്ചിരിക്കുന്നു. ഈ കമ്മീഷനിൽ, ഓസ്ട്രേലിയാ, ഫ്രാൻസ്, ഗ്രേററ്ബ്രിട്ടൻ, ന്യൂസിലണ്ടു്, ഹോളണ്ടു്, സ്കാൻഡിനേവിയാ, അമേരിക്കാ എന്നീ രാജ്യാംഗങ്ങളിൽ നിന്നായി 22 സഭാംഗങ്ങളെയാണു് നിശ്ചയിച്ചിരിക്കുന്നതു്. യൂഗോസ്ളാവിയായിലേയും, ഗ്രീസിലേയും സഭാതലവന്മാരും, ഗവർമ്മെൻറു് പ്രതിനിധികളുമായി ആലോചിച്ചു് ഒരു പദ്ധതി ഇവർ ഉടൻ തന്നെ ഉണ്ടാക്കുന്നതായിരിക്കും. പ്രാരംഭമായി ഈ രണ്ടുരാ

---

ററും വ്യക്തിപരമായ വിശുദ്ധജീവിതം കൊണ്ടു് ക്രിസ്തുവിങ്കലേക്കു് ആകർഷിക്കേണ്ട ചുമതല ക്രൈസ്തവസഭയോടുള്ള ഒരു വെല്ലുവിളിയായി അവശേഷിക്കുന്നു.

Reg. No. T 64 Licence No. 894 Date 20-8-1946 Reg. M 5286

# THE CHURCH WEEKLY

(8-ാംപേജിൽ നിന്നും തുടർച്ച)

ലാററിൻ മർട്ടിറോളജിയിൽ മാർ തോമ്മാശ്ലീഹാ ഇൻഡ്യയിൽ കലമീന എന്ന സ്ഥലത്തുവെച്ചു മരിച്ചു എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ഈ കലമീന ഏതു പട്ടണമാണെന്നും, അഥവാ അതു കൃത്യമായി ഏതു സ്ഥലത്തായിരുന്നുവെന്നും ഇതേവരെ സ്ഥാപിച്ചിട്ടില്ല. ഇൻഡ്യാക്കാർക്കു ഈ പേരിനെപ്പററി അറിവില്ല. മൈലാപ്പൂരിൽ തോമ്മാശ്ലീഹാ മരിച്ച സ്ഥലത്തിനു കലമീനായെന്നാണു പേരു് എന്നു് മർട്ടിറോളജിയുടെ രചയിതാവു് വിശ്വസിച്ചിരിക്കണം എന്നതിൽ കവിഞ്ഞു് ഇതേപ്പററി ഒന്നും പറയാനില്ല.

### മാർ തോമ്മാ ശ്ലീഹായുടെ അസ്ഥിമാററം

ഇപ്പോൾ മൈലാപ്പൂരിൽ സൂക്ഷിക്കപ്പെടുന്നതു്, വി. ശ്ലീഹായുടെ അസ്ഥിയുടെ ഒരു ചെറിയ കഷണവും, ശ്ലീഹായെ കുത്തി മുറിവേൽപ്പിക്കാൻ ഉപയോഗിച്ച കുന്തത്തിന്റെ അഗ്രത്തിന്റെ ഒരു ഭാഗവും മാത്രമാണു്. തിരുവസ്ഥികളുടെ പ്രധാന ഭാഗം മൈലാപ്പൂരിൽനിന്നു മാററപ്പെട്ടതായി വിദേശികളായ പൂർവ്വികചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ഈ സംഭവം മൂന്നാം നൂററാണ്ടിൽ നടന്നുവെന്നു് ഉദ്ദേശിക്കപ്പെടുന്നു. നാലാം നൂററാണ്ടിൽ തിരുവസ്ഥികൾ പാശ്ചാത്യഏഷ്യയിലെ എഡേസാ (Edessa) എന്ന പട്ടണത്തിൽ സംരക്ഷിക്കപ്പെട്ടിരുന്നതായി സമകാലീനനും എഡേസാനിവാസിയുമായിരുന്ന വി. അപ്രേം സാക്ഷിച്ചിട്ടുണ്ടു്. ക്രിസ്താബ്ദം 390—ൽ എഡേസായിലെ പഴയ ദേവാലയത്തിൽനിന്നു പുതുതായി പണിയിച്ച ഒരു വലിയ ദേവാലയത്തിലേക്കു് തിരുവസ്ഥികൾ മാററിയതായും രേഖയുണ്ടു്. മുസ്ലീങ്ങൾ എഡേസാ കൈവശപ്പെടുത്താൻ പരിശ്രമിച്ച അവസരത്തിൽ അണു് തിരുവസ്ഥികൾ എഡേസായിൽ നിന്നു മാററി, ഏഷ്യാമൈനറിന്റെ പടിഞ്ഞാറേ തീരത്തിനടുത്തു് സ്ഥിതിചെയ്യുന്ന കീയോസ് (Chios) ദ്വീപിൽ സ്ഥാപിച്ചതു്. അവിടെനിന്നു 1258—ൽ തിരുവസ്ഥികൾ യൂറോപ്പിലേക്കു മാററി ഇററലിയുടെ കിഴക്കേ തീരത്തുള്ള ഒർട്ടോനാ )Ortona) പട്ടണത്തിൽ സ്ഥാപിച്ചു അവിടെ ഒരു സുപ്രസിദ്ധ ദേവാലയത്തിൽ ഇന്നും അവ സംരക്ഷിക്കപ്പെടുന്നു.

### ജാതീയദിനവും ശതവർഷാഘോഷവും

ക്രിസ്ത്യാനികളായ നാം നമുക്കു ലഭിച്ചിരിക്കുന്ന ക്രിസ്തുമതവെളിച്ചത്തിൽ അഭിമാനം കൊള്ളുന്നു. ഈ ദൈവികദാനം വി. തോമ്മാശ്ലീഹായാണു നമ്മുടെ നാട്ടിൽ ആദ്യമായി പ്രകാശിപ്പിച്ചു നമ്മുടെ പൂർവ്വികന്മാരെ ജ്ഞാനസ്നാനപ്പെടുത്തിയതു്. ഇതര രാജ്യങ്ങളിലെ ക്രിസ്ത്യാനികൾ അവരുടെ രാജ്യത്തിനുള്ളിൽ ആദ്യമായി ക്രിസ്തുമതം പ്രസംഗിച്ച വിശുദ്ധന്മാരുടെ ഓർമ്മദിവസങ്ങൾ സാഘോഷം കൊണ്ടാടുന്നു. ഇററലി, സ്പെയിൻ , ഗ്രീസ്, ഐർലണ്ടു്, ജർമ്മനി മുതലായ രാജ്യങ്ങളിൽ നടക്കുന്ന ആചാരം നമുക്കും അറിവുതാണല്ലോ.

വി. തോമ്മാശ്ലീഹാ മലങ്കര നസ്രാണികളുടെ പൊതുപിതാവാണു്. വി. പൌലോസു കോറിന്ത്യാക്കാരോടു് പ്രസ്താവിച്ചതു വി. തോമ്മായിക്കു നമ്മോടും പറയാമല്ലോ. "നിങ്ങൾക്കു മിശിഹായിൽ പതിനായിരം ഉപദേഷ്ടാക്കളുണ്ടായാലും പിതാക്കന്മാർ വളരെയില്ല. എന്തെന്നാൽ സുവിശേഷംകൊണ്ടു മിശിഹായിൽ നിങ്ങളെ ജനിപ്പിച്ചതു ഞാനാകുന്നു." 1. കോറി. 4: 15) നമ്മുടെ പൂർവ്വപിതാക്കന്മാരേയും അവർവഴി നമ്മേയും മിശിഹായിൽ ജനിപ്പിച്ചതു വി. തോമ്മാശ്ലീഹായത്രെ. ആകയാൽ മാർതോമ്മാ ക്രിസ്ത്യാനികൾ എന്നുകൂടി അറിയപ്പെടുന്ന കേരളത്തിലെ വിവിധ സുറിയാനിസഭക്കാർ വി. തോമ്മായുടെ ആത്മീയസന്താനങ്ങളാകുന്നു. മതകാര്യങ്ങളിൽ ഭിന്നിതരായാലും വി. തോമ്മായുടെ പിതൃത്വത്തിൽ നാം ഒന്നാണു്. ആകയാൽ നമുക്കു വി. തോമ്മായുടെ ദുക്റാന അനുസ്മരിക്കുന്നതിൽ യോജിക്കാമല്ലോ, യോജിക്കുകയും ചെയ്യണം. നമ്മുടെ പൂർവ്വികന്മാർ സാഘോഷം കൊണ്ടാടിയിരുന്ന ദുക്റാന നമുക്കും പൊതു ജാതീയദിനമായി ആചരിക്കാം. ഇപ്പോൾ രണ്ടു കണക്കുകൾ അനുസരിച്ചു രണ്ടു വ്യത്യസ്ത ദിവസങ്ങളിൽ നാം നടത്തുന്ന അനുസ്മരണയും ആഘോഷവും ഒരേ കണക്കു സ്വീകരിച്ചു ഒരേദിവസം നടത്തുന്നതു അത്യന്തം പ്രയോജനകരമായിരിക്കുമെന്നതിൽ സംശയമില്ല. ഇക്കാര്യത്തിൽ നമ്മുടെ പരിശ്രമം തുടരണം. അടുത്ത വത്സരം വി. ശ്ലീഹായുടെ കേരളപ്രവേശനത്തിന്റെ 19-ാം ശതവർഷമാണല്ലോ. മതപരമായ സംഗതികളിൽ ഒരു പൊതുവായ ആഘോഷം നടത്തുന്നതു സാധ്യമല്ല. എന്നാൽ സാമുദായികവും ജാതീയവും രാഷ്ട്രീയവുമായ രംഗങ്ങളിൽ യോജിച്ചു പ്രവർത്തിക്കാൻ പ്രതിബന്ധമില്ലല്ലോ. ആധുനികകാലത്തെ പ്രത്യേക പരിതസ്ഥിതികൾ അനുസരിച്ചു് ഇതര രാജ്യങ്ങളിൽ കത്തോലിക്കരും അകത്തോലിക്കരുംയോജിച്ചു പ്രവർത്തിക്കുന്നുണ്ടു്. കമ്മ്യൂണിസത്തിനെതിരായുള്ള Godly front, Christian front, swordof the sprit) മുതലായ സംഘടനകളും പ്രവർത്തനങ്ങളും ഇത്തരത്തിൽപ്പെട്ടവയാണു്.

അടുത്ത ജാതീയദിനവും മാർതോമ്മാശ്ലീഹായുടെ കേരളപ്രവേശന ശതവൽസരാഘോഷവും സമസ്ത ക്രിസ്ത്യാനികളും, പ്രത്യേകിച്ചു് സുറിയാനി ക്രിസ്ത്യാനികളും യോജിച്ചു് ഒരേ ദിവസം ആചരിക്കുന്നതിനു് ദൈവം ഇടയാക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു വിരമിക്കുന്നു.

(കോട്ടയം ബേക്കർ സ്കൂൾ ഹോളിൽ ചെയ്ത പ്രസംഗം)

## കോഴഞ്ചേരി

കോഴഞ്ചേരി പള്ളിഭാഗം പ്രാർത്ഥനായോഗത്തിന്റെ വാർഷികയോഗം മി. എം. എം. ദാനിയേൽ ബി. ഏ.യുടെ വസതിയിൽവച്ചു റവ: ഫാദർ. പി സി. പീലിപ്പോസിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മെ. വി. സി കുര്യൻ വി. സി. അബ്രഹാം എന്നിവർ പ്രസംഗിച്ചു. യോഗാനന്തരം വിഭവസമൃദ്ധമായ സദ്യയും ഉണ്ടായിരുന്നു.

---

ജ്യങ്ങളുടേയും വിവിധഭാഗങ്ങൾ കമ്മീഷനംഗങ്ങൾ സന്ദർശിക്കുന്നതാണു്. ഇതിനായി ജൂലായി 31-ാംതീയതി യാത്ര തിരിക്കത്തക്കവണ്ണം ഒരു പ്രത്യേകവിമാനം ജിനീവായിൽ ചാർട്ടർ ചെയ്തുകഴിഞ്ഞിരിക്കുന്നു.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒററപ്രതി | " | 0 | 2 | 0 |

Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam